ജിയുടെ ഭരണത്തെ പററി അതികഠിനമായും തുടർ
ച്ചയായും ആക്ഷേപിച്ചുകൊണ്ടിരുന്നു. പാതിരിമാർ
ഒത്തുക്കൂടി ഇടവിടാതെ മദ്രാസ്സു ഗവമ്മെണ്ടിലെക്കും
കോർട്ടു ആഫ് ഡയ്റക്ററർമാക്കും ഹർജികൊടുത്തു
വന്നു. പോലീസ്സുകാരുടേയും മററും ജനോപദ്രവ
ത്തെപററിയുംനാട്ടിൽ ശരിയായ ശിക്ഷാരക്ഷഇല്ലാത്ത
തിനാൽ നേരിട്ടിരിക്കുന്ന ആപൽ സ്ഥിതിയെപററി
യും ഇടവിടാതെ മദ്രാസ്സ് ഗവമ്മെണ്ടിലേക്കു ഹർജി
കൾ ബോധംചെയ്തുകൊണ്ടിരുന്നു. ഈ വക ആക്ഷേപ
ങ്ങൾ മുഴുവനും അടിസ്ഥാനമുള്ളവയല്ലായിരുന്നു. ഇ
തുകൾക്കെല്ലാം മന:ശ്ശുദ്ധിയോടെയും തന്നാൽ സാ
ദ്ധ്യമാകും വിധവും കാര്യം ഭരിച്ചു വന്ന ദിവാൻജിയെ ഉ
ത്തരവാദിയാക്കുന്നതുംകഷ്ടമാണു. എന്നാൽ പലവഴി
യായി പുറപ്പെട്ട പ്രചുരപ്പെട്ട ആക്ഷേപങ്ങളെക്ക
ണ്ടു മദ്രാസ്സ് ഗവമ്മെണ്ടും ഇളകിവശായി. റസി
ഡണ്ടു സായ്പു എല്ലാവിഷയങ്ങളിലും ദിവാനെ താ
ങ്ങികൊണ്ടിരുന്നു. പക്ഷെ കല്ലൻ സായ്പിന്റെ സ
ഹായം സാദ്ധ്യമായില്ലെന്നു തന്നെ അല്ല, പാതിരി
മാരുടെ സ്വാധീനശക്തികൊണ്ടു കല്ലൻ സായ്പിന്റെ
അറിവോടും അനുമതിയോടും കൂടിയാണു എല്ലാതര
ത്തിലുമുള്ള ദുർവൃത്തികളും നടക്കുന്നതു എന്നുകൂടി മ
ദ്രാസ്സ് ഗവമ്മെണ്ടും കോർട്ടു ആഫ് ഡയ്റക്ററർ മാ
രും അഭിപ്രായപ്പെട്ടു. ഇയ്യിടക്കു നീലഗിരിയിൽ വ
ന്നു താമസിച്ചിരുന്ന ഗവർണ്ണർ ജനറൽ ഡെൽഹൌ
സി പ്രഭു തിരുവിതാംകൂർ രാജ്യത്തു നിന്നും വന്ന പരാ
തി കളേയും തിരുവിതാംകൂർ രാജ്യഭരണത്തെപ്പററി

ദൂഷിച്ചു പറഞ്ഞ പത്രങ്ങളേയും കണ്ടു് അതൃപ്തിപ്പെട്ടു് രാജ്യഭാരം യാതൊരു പരാതിയും കൂടാതെ നടത്തിക്കൊള്ളണമെന്നും, അല്ലാത്തപക്ഷം ബ്രിട്ടീഷ് ഗവൎമ്മെണ്ടു വക ഉദ്യോഗസ്ഥന്മാരെ നിയമിച്ചു രാജ്യഭാരം നടത്തിക്കുന്നതാണെന്നും മററും കാണിച്ചു മഹാരാജാവിനു ഒരു എഴുത്തയച്ചു ഈ പതനത്തിലാണു മുറജപാരംഭത്തിൽ ദിവാൻ കൃഷ്ണരായർ മരിച്ചതു്.

ഈ സന്ദൎഭത്തിൽ ചൊടിയും മനോധൎമ്മവും,ബുദ്ധിശക്തിയും സാമൎത്ഥ്യവും ഇംഗ്ലീഷ് ഭാഷാപരിജ്ഞാനവും, പരീക്ഷാവിജയവും, ഭരണനൈപുണ്യവും ഖ്യാതിയുമുള്ള ഒരു രാജ്യതന്ത്രജ്ഞനെ ദിവാനാക്കി വയ്ക്കേണ്ടതു ഏററവും അത്യാവശ്യമായിരുന്നു. ഈ എല്ലാലക്ഷണങ്ങളും തെക്കെ ഡിവിഷൻ പേഷ്കാരായിരുന്ന മാധവരായരിൽ വിളങ്ങിക്കൊണ്ടിരുന്നു. ഒരു കൊല്ലംകൊണ്ടു് മാധവരായർ ആ ഡിവിഷനിൽ ഏൎപ്പെടുത്തിയ പരിഷ്കാരങ്ങളും അദ്ദേഹത്തിന്റെ ഭരണരീതിയും, എന്നു വേണ്ട അദ്ദേഹത്തെ പററി മദിരാശി മുതലായ സ്ഥലങ്ങളിലുള്ള പ്രധാനികളുടെ ശ്ലാഘ്യമായ അഭിപ്രായവും, അക്കാലാവസ്ഥയും ദിവാൻ പദത്തിനു അദ്ദേഹം മാത്രമാണു് അൎഹനായിരുന്നതെന്നു ചൂണ്ടിക്കാണിച്ചു. അതിനാൽ മഹാരാജാവു തിരുമനസ്സുകൊണ്ടും റസിഡണ്ടവർകളും കൂടി മാധവരായരെ ആക്ടിംഗ് ദിവാനായി നിയമിക്കാമെന്നു നിശ്ചയിച്ചു. ഈ നിയമനത്തെ സംബന്ധിച്ചു ഇളയ രാജാവിനോടു അഭിപ്രായം ചോദിച്ചതിൽ അദ്ദേഹവും അതിനെ വളരെ സന്തോഷത്തോടെ അ

നുഗ്രഹിച്ചു. ഉടൻ തന്നെ അടിയന്തിരത്തിൽ മാധവരായർക്കു ഒരാളെ അയച്ചു അദ്ദേഹത്തെ വേഗത്തിൽ തിരുവനന്തപുരത്തു വരുത്തി. ദിവാൻ കൃഷ്ണരായർ മരിച്ചുമൂന്നാംദിവസം മാധവരായർ തിരുവനന്തപുരത്തുവന്നു മുഖം കാണിച്ചു. ഉടനെ ദിവാൻ കാര്യം വിചാരിക്കാൻ മഹാരാജാവു തിരുമനസ്സുകൊണ്ടു മാധവരായരോടു കല്പിച്ചു. ഒന്നരമാസം ഇങ്ങനെ കാര്യവിചാരം ചെയ്തതിന്റെ ശേഷം മാധവരായരെ ആക്ടിംഗ് ദിവാനായി ൧൦൩൩-ാമാണ്ടു മകരമാസം ൨-ാം നു- നിയമിച്ചു നീട്ടുകൊടുത്തു. അപ്പോൾ പത്മനാഭപുരം ഡിവിഷൻ പേഷ്കാർ വേല ഒഴിവുവന്നു. ഇതിലേക്കു ആരെ നിയമിക്കണം എന്നുള്ള ആലോചനയായി.

പഴയകാലത്തു പേഷ്കാരന്മാർക്കു ഇപ്പോഴത്തെപ്പോലെയുള്ള ചുമതല യാതൊന്നും ഉണ്ടായിരുന്നില്ല.

രാജ്യത്തിൽ എല്ലാം അധികാരവും ദിവാൻജിക്കായിരുന്നു. പേഷ്കാരന്മാർക്കു യാതൊരു ചുമതലയും ഇല്ലാതിരുന്നതിനാൽ അവർ തങ്ങളുടെ ജോലി തൃപ്തികരമാകുംവണ്ണം ചെയ്തുവന്നിരുന്നില്ല. മാധവരായർ ഡിപ്ടി പേഷ്കാരായി ഹജൂരിൽ ഇരുന്ന കാലത്തു് ഈ നടപടികളെ ഒന്നു മാററണമെന്നു നിശ്ചയിച്ചു പേഷ്കാരന്മാർക്കു് ഓരോരുത്തർക്കും ഏതാനും താലൂക്കുകൾ തിരിച്ചുകൊടുത്തു. ഇവയുടെ ഭരണം മുഴുവൻ പേഷ്കാരന്മാരെ ഏല്പിക്കണമെന്നും ദിവാൻജി അവരുടെ മേൽനോട്ടക്കാരനായിരുന്നാൽ മാത്രം മതിയെന്നും മററും ദിവാൻജിയോടഭിപ്രായപ്പെട്ടു.

ഇതു ശരിയാണെന്നു തോന്നുകയാൽ മാധവരായരുടെ അഭിപ്രായത്തെ സ്വീകരിച്ചു ദിവാൻജിക്കു സഹായമായി രണ്ടു പേഷ്കാരന്മാരെ നിയമിച്ചു. അതിൽ ഒരാൾക്കു പറവൂർ മുതൽ അമ്പലപ്പുഴവരേയും, മറേറയാൾക്കു നെയ്യാററിൻകരമുതൽ തെക്കോട്ടുള്ളു താലൂക്കുകളും ശേഷം താലൂക്കുകൾ ദിവാൻജിക്കും ആയി വീതിച്ചു. ഈ ഏൎപ്പാടു ക്രിസ്ത്വാബ്ദം ൧൮൫൬-ൽ നടപ്പിൽ വന്നു. പേഷ്കാരന്മാൎക്കു റവന്യൂ, പോലീസ് ഈ വക ഏതാനും അധികാരങ്ങളും കൊടുക്കപ്പെട്ടു. ഈ പുതിയ പരിഷ്കാരമനുസരിച്ചു രണ്ടു പേഷ്കാരന്മാരെ നിയമിച്ചതിൽ ഒന്നു മാധവരായർ ആയിരുന്നു. ഇദ്ദേഹത്തിനു കൊടുത്തതു വിഷമതയുള്ള തെക്കൻ ഡിവിഷനായിരുന്നു. ഈ ഡിവിഷനിൽ തോവാള, അഗസ്തീശ്വരം, ഇരണിയൽ, കൽക്കുളം, വിളവംകോടു ഈ താലൂക്കുകൾ ഉൾപ്പെട്ടിരുന്നു. ഈ ഡിവിഷനിൽ വളരെ അക്രമികൾ അക്കാലത്തുണ്ടായിരുന്നതിനാലാണു സമൎത്ഥനായ മാധവരായരെ ഇവിടേയ്ക്കു നിയമിച്ചതു. ഇപ്പോൾ മാധവരായർ ദിവാനായതുകൊണ്ടു അദ്ദേഹത്തെപ്പോലെ സമൎത്ഥനായ ഒരാളെ ആ ഡിവിഷനിലേയ്ക്കു നിയമിക്കുന്നതിനു വേണ്ടു ആലോചന തുടങ്ങി. എന്നാൽ മഹാരാജാവിനും ദിവാൻജിക്കും ഈ വിഷയത്തെപ്പററി അധികം ആലോചിക്കേണ്ടിവന്നില്ല. എന്തെന്നാൽ രണ്ടുപേൎക്കും ശങ്കുണ്ണിമേനവന്റെ യോഗ്യതയെപ്പററി നല്ലവണ്ണം അറിയാമായിരുന്നതിനാൽ അവർ മേനവനെത്തന്നെ ഈ ചുമതലഉദ്യോഗത്തിനു നിയമി

ക്കാൻ തീൎച്ചയാക്കി. കല്പനപ്രകാരം ശങ്കുണ്ണിമേനവനെ ഡിപ്ടിപേഷ്കാർ എന്ന സ്ഥാനവും കൊടുത്തു ൨൦൦ രൂപാ ശമ്പളത്തിൽ തെക്കൻഡിവിഷൻ കാൎയ്യവിചാരം ഏൎപ്പിച്ചു. മേനവൻ മാധവരായരെപ്പോലെ തന്നെ ഒരു സമൎത്ഥനായിരുന്നതിനാൽ അദ്ദേഹം ഈ ഡിവിഷനിൽ ആരംഭിച്ച പരിഷ്കാരങ്ങളെ പൂൎത്തിയാക്കുകയും, കൂടുതലായി ചെയ്യേണ്ടുന്ന ഓരോന്നുകൾ തന്നത്താൻ ആരംഭിച്ചു ശരിയായി നടത്തിക്കുകയും ചെയ്തു ആ ഡിവിഷനിൽ ഏററവും നല്ല പേർ സമ്പാദിച്ചു.

ശങ്കുണ്ണിമേനവൻ പേഷ്കാരുദ്യോഗം ചാൎജ്ജെടുത്ത ഉടൻ വിവരത്തിനു റസിഡൻറ് സായ്പവർകൾക്കു എഴുതയച്ചിരുന്നു. അതിനു മറുപടിയായി സായ്പവർകൾ അയച്ച എഴുത്തിൽ മേനവനു ഈ ചുമതലയുള്ള ഉദ്യോഗം കിട്ടിയതിൽവച്ചു സായ്പിനു വളരെ സന്തോഷമുണ്ടെന്നും, മേനവന്റെ സത്യമായ നടത്തയാലും, സാമൎത്ഥ്യത്താലും ഡിവിഷൻ കാൎയ്യങ്ങൾ ശ്ലാഘ്യമായി നടത്തി മഹാരാജാവു തിരുമനസ്സിലെയും ദിവാൻജിയുടേയും പ്രീതി സമ്പാദിക്കണമെന്നും, എന്നു മാത്രമല്ല തന്നാൽ കഴിയുന്നതും ജനങ്ങൾക്കു വേണ്ടുന്ന സഹായം ചെയ്തു അവരുടെ അനുഗ്രഹത്തെയും സമ്പാദിക്കണമെന്നും, ഇങ്ങനെയെല്ലാം മേനവൻ ചെയ്യുമെന്നു സായ്പിനു നിശ്ചയമുണ്ടെന്നും മററും പ്രസ്താവിച്ചിരുന്നു.

ആ ഡിവിഷനിൽ ജനങ്ങളുടെ ഇടയിലുണ്ടായിരുന്ന മത്സരത്തെ നിറുത്തുക, അക്രമികളെ അമൎച്ചവരു

ണ്ടുക, കൊള്ളക്കാരേയും കള്ളന്മാരേയും പിടിച്ചു ശിക്ഷിക്കുക, സാധുക്കളുടെ സങ്കടങ്ങൾ കേട്ടു ന്യായമായി തീരുമാനിക്കുക, അവർക്കു വേണ്ട സഹായം ചെയ്തുകൊടുക്കുക ഇവയെല്ലാം ചെയ്യുന്നതിൽ ശങ്കുണ്ണിമേനവൻ എപ്പോഴും തയാറായിരുന്നു.

കൂടക്കൂടെ ശങ്കുണ്ണിമേനവൻ തെക്കൻ ഡിവിഷനിൽ എല്ലായിടത്തും സഞ്ചരിച്ചു ജനങ്ങളുടെ സങ്കടങ്ങൾ, ആവശ്യങ്ങൾ, അപേക്ഷകൾ ഇവയെല്ലാം നേരിട്ടു കേട്ടറിഞ്ഞ് അവയ്ക്കെല്ലാം വേണ്ട പരിഹാരങ്ങൾ ചെയ്തുവന്നിരുന്നതിനാൽ ജനങ്ങൾക്കെല്ലാം മേനവനോടു ഭക്തിയും ബഹുമാനവും ക്രമേണ വർദ്ധിച്ചുവന്നു. ഈ നല്ല പേരു നാടെങ്ങും പരന്നു. ഇതു കേട്ടു മഹാരാജാവു തിരുമനസ്സിലേയ്ക്കും ദിവാൻജിക്കും വളരെ സന്തോഷമാകയും ചെയ്തു.

ഇതിനിടെ ദിവാൻ മാധവരായർക്കു ശങ്കുണ്ണിമേനവൻ അയച്ച ഒരെഴുത്തിനു മാധവരായർ മേനവന് ഇപ്രകാരം മറുപടി അയച്ചു:—

തിരുവനന്തപുരം,
൫–ആഗസ്റ്റ്–൧൯൫൯.

"..................കഴിഞ്ഞ മാസം ൨൭-ാം നം- അയച്ച എഴുത്തു കിട്ടി വളരെ സന്തോഷമായി. നിങ്ങൾ നിങ്ങളുടെ ഡിവിഷനിൽ കൂടക്കൂടെ സഞ്ചരിച്ചു വരുന്നതു ഏററവും ശുഭമായ ആരംഭം തന്നെ. ഇങ്ങനെയുള്ള സഞ്ചാരം നാട്ടിനു വളരെ ഗുണത്തെ ചെയ്യും. ..................നിങ്ങളുടെ ഡിവിഷനിൽ ഉള്ള ക

കുടിസ്സിഖ മുഴുവൻ പിരിക്കുന്നതിനു വേണ്ട ജാഗ്രത നിങ്ങൾ ചെയ്യിരിക്കുന്നതായി അറിയുന്നതിൽ വളരെ സന്തോഷമുണ്ട്. ഇത് ഏററവും ഒരു മുഖ്യസംഗതിയാകയാൽ ഞാൻ അതിനെപ്പററി നിങ്ങൾക്കു ഒരെഴുത്തയയ്ക്കണം എന്നുകൂടി ആലോചിച്ചിരിക്കുന്നു. ..............ആ ഡിവിഷൻ സംബന്ധിച്ച് ഉണ്ടാകുന്ന സംശയങ്ങളെപ്പററിയോ, അവിടെ ചെയ്യേണ്ട പരിഷ്കാരങ്ങളെപ്പററിയോ, എന്തു വേണമെങ്കിലും, എപ്പോഴും നിങ്ങൾ എനിക്ക് എഴുതി അയയ്ക്കുന്നതു വളരെ സന്തോഷമാണ്. ഇതിലെയ്ക്കു നിങ്ങൾക്കു സർവസ്വാതന്ത്ര്യവും തന്നിരിക്കുന്നു. ............ ഈയിടെ ഉണ്ടായ മഴ നിമിത്തം കുടികൾക്കു വളരെ നഷ്ടം ഉണ്ടായതിനെ പരിഹരിക്കാനായി കരം ഇളവു ചെയ്തുകൊടുക്കണം എന്നു നിങ്ങളുടെ എഴുത്തിൽ കാണുന്നുണ്ട്. ഈ സംഗതിയെപ്പററി ഞാൻ ആലോചിച്ചു പിന്നീടു മറുപടി അയയ്ക്കാം. ഏതായാലും ഈ സംഗതിയെപ്പററി മുറയ്ക്കു നിങ്ങൾ അഫിഷ്യലായി എഴുതുക.

ഈ എഴുത്ത് എഴുതാൻ തുടങ്ങി അഞ്ചാറു ദിവസമായി. എന്നാൽ സമയം കിട്ടായ്കയാൽ ഇത്രയും താമസിച്ചതാണ്......................"

ടി. മാധവരായർ (ഒപ്പ്)

പിന്നീടു രണ്ടു മാസം കഴിഞ്ഞതിന്റെ ശേഷം അദ്ദേഹത്തിന്റെ സ്നേഹിതന്മാരിൽ ഒരാളായ വി. രാമസ്വാമി അയ്യൻ ശങ്കുണ്ണിമേനവനു അയച്ച ഒരു എഴുത്തു കാണ്ക :—

തിരുവനന്തപുരം,
൩൦-ഒക്ടോബർ-൧൮൫൮

സർ,

ഈയിടെ അയച്ച എഴുത്തു കിട്ടി വളരെ വന്ദനം പറഞ്ഞുകൊള്ളുന്നു................നിങ്ങളുടെ ഡിവിഷൻ ഭരണത്തെപ്പററി റസിഡണ്ടും, ദിവാനും നല്ല അഭിപ്രായം കൂടക്കൂടെ പ്രസ്താവിക്കുന്നതുകേട്ടു എനിക്ക് അനല്പമായ സന്തോഷം ഉണ്ട്............ഇയ്യിടെ നിങ്ങളെപ്പററി റസിഡണ്ടവർകൾ കൊട്ടാരത്തിലും വളരെ ശ്ലാഘിച്ചുപറഞ്ഞു..............മദ്രാസ് ഗവർണ്ണർ ഇയ്യിടെ ഇവിടെ വരുന്നതായി നിങ്ങൾ കേട്ടിരിക്കുമല്ലോ. അദ്ദേഹത്തെ ക്ഷണിച്ചു കൂട്ടിക്കൊണ്ടു വരുന്നതിനു തിരുവിതാംകൂറിലെ പ്രതിനിധിയായി നിങ്ങളെത്തന്നെ അയക്കണം എന്നു ഗവമ്മെണ്ടിൽനിന്നും എഴുതീട്ടുണ്ട്. ഇതുതന്നെ നിങ്ങളുടെമേൽ ഗവമ്മെണ്ടിലെയ്ക്കുള്ള തൃപ്തിയെ പ്രത്യക്ഷപ്പെടുത്തുന്നു.................."

വി. രാമസ്വാമിഅയ്യർ (ഒപ്പ്)

ഈ എഴുത്തുകളിൽ നിന്നും ശങ്കുണ്ണിമേനവന്റെ ഭരണം ഗവമ്മെണ്ടിന് ഏററവും തൃപ്തികരമായിരുന്നു എന്നു പ്രത്യക്ഷപ്പെടുന്നു.

ക്രിസ്ത്വാബ്ദം ൧൮൫൮ നവംബർമാസത്തിൽ മദ്രാസ് ഗവർണ്ണർ ഹാരീസ് പ്രഭു നീലഗിരിയിൽ വന്നു താമസിച്ചിരുന്നു. ഈ അവസരം നോക്കി ദിവാൻ മാധവരായർ ഗവർണ്ണർ സായ്പവർകളെ തിരുവിതാംകോ

ട്ടെയ്യും ക്ഷണിക്കണം എന്നു മഹാരാജാവു തിരുമനസ്സിലെ അടക്കൽ അറിയിച്ചു. അതിൻപ്രകാരം തിരുമനസ്സുകൊണ്ടു ഗവണ്ണർ അവർകൾക്ക് ഒരു തിരുവെഴുത്തയച്ചു. അതിൽ സായ്പവർകൾ തിരുവിതാംകൂറിനെ സന്ദർശിച്ചാൽ കൊള്ളാമെന്ന് ആഗ്രഹമുണ്ടെന്നു പ്രസ്താവിച്ചിരുന്നു ഗവണ്ണർ അവർകൾ ഈ എഴുത്തു കണ്ടു ഉടൻ വളരെ സന്തോഷത്തോടെ ഈ ക്ഷണത്തെ സ്വീകരിച്ചു മറുപടി അയച്ചു. ഉടനെ തന്നെ മഹാരാജാവു തിരുമനസ്സുകൊണ്ടും റസിഡൻറവർകളും, ദിവാൻജിയും കൂടി ആലോചിച്ചു ഗവണ്ണർ സായ്പവർകളുടെ സല്ക്കാരത്തിനു വേണ്ട ഏർപ്പാടുകൾ എല്ലാം തീർച്ചയാക്കി. അതിൽ ഒന്നു ഗവണ്ണർ അവർകളെ കൊച്ചിയിൽ ചെന്നു മഹാരാജാവിൻെറ പ്രതിനിധിയായി ക്ഷണിച്ചു കൂട്ടിക്കൊണ്ടു വരുന്നതിനും മററുമായി പ്രത്യേകം ചുമതലപ്പെടുത്തി ഡിപ്പ്ടി പേഷ്കാർ ശങ്കുണ്ണിമേനവനെ നിയമിക്കണം എന്നായിരുന്നു. ഇതു് ഒട്ടും ചില്ലറയായ ബഹുമാനമല്ലല്ലൊ. ഈ തീർച്ചപ്രകാരം ശങ്കുണ്ണിമേനവന് ഉത്തരവു വരികയും അദ്ദേഹം ഉടൻതന്നെ തിരുവനന്തപുരത്തു വന്നു സ്പെഷ്യൽ ഡ്യൂട്ടിക്കായി പുറപ്പെടുകയും ചെയ്തു. നവംബർ ൨൮-ാംനു- ഗവണ്ണരവർകൾ കൊച്ചിയിൽ എത്തി. ആ സന്ദർഭത്തിൽ ശങ്കുണ്ണിമേനവൻ അവിടെ ചെന്നു സായ്പവർകളെ കണ്ടു സ്വാഗതം പറയുകയും മഹാരാജാവു തിരുമനസ്സിലെ കല്പനപ്രകാരം സായ്പവർകളെ കൂട്ടിക്കൊണ്ടു ചെല്ലുവാൻ താൻ വന്നിരിക്കയാണെന്ന് അറിയിക്ക

യും ചെയ്തു. ഗവൎണ്ണർ സായ്പവർകളുടെ കൂടെ ചീഫ്സെക്രട്ടറി മിസ്റ്റർ ചെപ്ക്രാഫ്ട്ടും, പ്രൈവററ് സെക്രട്ടറി മിസ്റ്റർ മറെ സാമ്പ്പും, മിലിട്ടറിസെക്രട്ടറി കാപ്ടൻ റാബെട്ട്സൺ ധ്വരയും, ഡാക്ടർ സാൺഡർസൺ ധ്വരയും ഉണ്ടായിരുന്നു. ഇവർ കൊച്ചിയിൽ രണ്ടുദിവസം താമസിച്ച ശേഷം സ്ലീമർവഴി ൨൦-ാംനു- കൊല്ലത്തു വന്നു. അവിടെ അവരെ സല്ക്കരിക്കാനായി ദിവാൻ മാധവരായർ മുതലായ ഉദ്യോഗസ്ഥന്മാർ ഹാജരുണ്ടായിരുന്നു. കൊല്ലത്തുനിന്നും സായ്പവർകളും മററും ബോട്ടുവഴിയായിട്ടു തിരുവനന്തപുരത്തേയ്ക്കു പോയതു്. തിരുവനന്തപുരത്തു സായ്പവർകൾക്കുണ്ടായ സല്ക്കാരം അതികേമമായിരുന്നു. തിരുവനന്തപുരത്തു താമസിച്ച ദിവസങ്ങളിൽ സായ്പവർകളും കൂട്ടരും നക്ഷത്രബംഗ്ലാവു്, സ്ഥലത്തെ ഫ്രീസ്ക്കൂൾ, കരമനപ്പാലം, സൎക്കാർ അച്ചുക്കൂടം മുതലായതു സന്ദൎശിച്ചു. കൊട്ടാരം സന്ദൎശിച്ച ദിവസം (ഡിസംബർ ൩-ാംനു-) മഹാരാജാവു തിരുമനസ്സു കൊണ്ടു കൊട്ടാരം ഡിസ്പെൻസറി, പുസ്തകശാല, കാഴ്ചബംഗ്ലാവു് മുതലായതു കാണിക്കയും, ഇവയെല്ലാം കണ്ടു് അവർ വളരെ സന്തോഷിക്കയും ചെയ്തു. അഞ്ചുദിവസം തിരുവനന്തപുരത്തു താമസിച്ച ശേഷം വലിയതുറ എന്ന സ്ഥലത്തുനിന്നും തീക്കപ്പൽ വഴി മദ്രാസിലേയ്ക്കു മടങ്ങി. സായ്പവർകളുടെ ഈ വരവു സംബന്ധിച്ചു ശങ്കുണ്ണിമേനവൻ ചെയ്തു ഓരോ ഏൎപ്പാടുകളെപ്പററി ഗവൎമ്മെണ്ടിൽനിന്നു വളരെ ശ്ലാഘിച്ചു റിക്കാട്ടുചെയ്തിരുന്നു.

ഇത സ്പെഷ്യൽഡ്യൂട്ടി കഴിഞ്ഞ ഉടൻ മേനവൻ പൂൎവ്വസ്ഥിതിയിൽ തെക്കൻഡിവിഷൻ പേഷ്കാരുദ്യോഗത്തിന്ന പോയി.

ഇതിന്നിടെ ദക്ഷിണതിരുവിതാംകൂറിൽവെച്ച ഹിന്തുക്കളും ക്രിസ്ത്യാനിമതത്തിൽ ചേൎന്ന ചാന്നാന്മാരും തമ്മിൽ ഒരു വലിയ ലഹള നടന്നു. ഇതു ചാന്നാർ സ്ത്രീകളുടെ വസ്ത്രധാരണത്തെസംബന്ധിച്ചായിരുന്നു. മിഷ്യൻപാതിരിമാൎക്ക് തിരുവിതാംകൂർഗവൎമ്മെന്റു മുമ്പിനാലെതന്നെ വളരെ ഒത്താശ ചെയ്തുവന്നിരുന്നു. ലണ്ടൻ മിഷ്യൻപാതിരിമാർ ദക്ഷിണതിരുവിതാംകൂറിലുള്ള ചാന്നാന്മാരെയും ചാന്നാട്ടികളെയും ക്രിസ്ത്യാനിമതത്തിൽചേൎത്തുതുടങ്ങി. ഇങ്ങനെ ക്രിസ്ത്യാനിമതത്തിൽചേൎന്ന ചാന്നാട്ടികൾ ഉന്നതജാതിയിലുള്ള സ്ത്രീകളെപ്പോലെ വസ്ത്രധാരണവും ചെയ്തുവന്നു. ഇതു ധിക്കാരമാണെന്നും ഹിന്തുക്കളായ തങ്ങൾക്കു അപമാനകരമാണെന്നും വിചാരിച്ച ഹിന്തുക്കളിൽ ചില പ്രധാനന്മാർ ചാന്നാർക്രിസ്ത്യാനികളെ ഉപദ്രവിച്ചുപോന്നിരുന്നു. കൎണ്ണൽ മൺറോസായ്പിന്റെ കാലത്തു ചാന്നാട്ടികൾക്ക് സുറിയാനി ക്രിസ്ത്യാനിസ്ത്രീകളെപ്പോലെ ഒരു കുപ്പായം ധരിച്ചുകൊള്ളുവാൻ അനുവാദം കൊടുത്തിരുന്നു. ഇതുകൊണ്ടു അവർ തൃപ്തിപ്പെടാതെ ഉന്നതജാതിസ്ത്രീകളെപ്പോലെ തന്നെ വസ്ത്രധാരണം ചെയ്തുതുടങ്ങിയതിനാലാണ് അപ്പോൾ ആ വലിയ ലഹളയുണ്ടായത്. ഇതിന്നുമുമ്പുതന്നെ കൂടക്കൂടെ അങ്ങുമിങ്ങും ഓരോ ലഹളയുണ്ടായിക്കൊണ്ടിരുന്നു

എന്നുവരികിലും പേഷ്കാർ ശങ്കുണ്ണിമേനവന്റെ സാമർത്ഥ്യത്താൽ അതു വർദ്ധിക്കാതെ ശമിച്ചുകൊണ്ടിരുന്നു. എന്നാൽ ശങ്കുണ്ണിമേനവൻ ഗവർണ്ണർസായ്പ്പിന്റെ വരവുസംബന്ധിച്ചു ഡിവിഷൻ വിട്ടുപോയ തക്കം നോക്കി ഈ ക്രൂരർ ലഹളക്കുവേണ്ടുന്ന ഒരുക്കങ്ങൾ എല്ലാം ആലോചിച്ചു തീർച്ചയാക്കി ലഹളയെ സാമാന്യത്തിലധികം വലുതാക്കി. ലഹളയുടെ വിവരമറിഞ്ഞ ഉടൻതന്നെ മേനവൻ സ്ഥലത്തെത്തി അതു പരക്കാതെ വേണ്ട നിഷ്കർഷകൾ എല്ലാം ചെയ്കയും, ഗവർമ്മേണ്ടിലേക്കു മററും വിവരം അറിവുകൊടുക്കയും ചെയ്തു.

പാതിരിമാരുടെ സഹായം തങ്ങൾക്കുണ്ടെന്നുള്ള ബലത്തിന്മേൽ ചാന്നാന്മാർ കയ്യേററങ്ങളും അക്രമങ്ങളും ആരംഭിച്ചു. അധികാരമായ സവർണ്ണഹിന്ദുക്കളും അശേഷം വഴ്തിയില്ല. അവരും പ്രതിക്രിയ കാരംഭിച്ചു. ചന്തസ്ഥലങ്ങളിലും മററും മേൽജാതിക്കാരുടെ സമ്പ്രദായത്തിൽ വസ്ത്രധാരണംചെയ്തു വരുന്ന ചാന്നാട്ടികളുടെ കുപ്പായം വലിച്ചുകീറുക, അവരെ തല്ലി ഓടിക്കുക എന്നെല്ലാം തുടങ്ങി. ചാന്നാന്മാർ സവർണ്ണഹിന്ദുക്കളുടെ നേരെയും ഈവക പ്രവർത്തികൾ ചെയ്തു. ഇതരോഗവും ഈർഷ്യ വർദ്ധിച്ചു. തങ്ങൾക്കു നേരിടുന്ന ഉപദ്രവങ്ങളെ തടുത്തു നിന്നതുകൊണ്ടു മാത്രം മതിയായില്ലെന്നു ഇരുകക്ഷികളും നിശ്ചയിച്ചു പൊതുവെ നാശങ്ങൾ ചെയ്വാൻ ആരംഭിച്ചു ൧൮൫൯ ഡിസംബർ ൨൭-ാം- രാത്രി മായ്ക്കോട എന്ന പ്രദേശത്തെ കരിശുപള്ളി തീവെച്ചു ഹേ

പ്പിച്ചുകളഞ്ഞു. കോട്ടാററു ചന്തയിൽവെച്ച് അ
൩൦-ാംനു- ഒരു ലഹള നടത്തി. പിന്നത്തെ മാസം
൧൦-ാംനു- ഇരണിയൽ ചന്തയിൽവച്ച് അതികഠിന
മായ ഒരു ലഹളയുണ്ടായി. അന്നു രാത്രി നാഗർകോ
വിലിലെ റസിഡൻറുബംഗ്ലാവും ഒരു ക്രിസ്തുപള്ളി
യും അഗ്നിക്കിരയായി ൧൧ മുതൽ ൧൩ വരെ തീ
യതികൾക്കകത്തു രണ്ടു ക്രിസ്തുപള്ളികളും രണ്ടു മി
ഷ്യൻപള്ളിക്കൂടങ്ങളും ചുട്ടു നശിപ്പിച്ചു. ഇതുകൂടാ
തെ പല കയ്യേററങ്ങളും നടത്തി. അഗസ്തീശ്വ
രം താലൂക്കിലെ ചാന്നാന്മാർ ജനശേഖരവും
പണപ്പിരിവും ആരംഭിച്ചു തിരുനൽവേലിയിൽ
നിന്നും ചാന്നാന്മാരെ വരുത്തി എല്ലാവരുംകൂടി സ·
ക്കാർ അധികാരികളോട് എതിർക്കുവാൻ നിശ്ചയി
ച്ചിരിക്കുന്നതായി സൂക്ഷ്മ അറിവുകിട്ടി പേഷ്കാരു
ടെ റിപ്പോർട്ടു കിട്ടിയ ഉടൻ ദിവാൻജി ഡിസംബർ
മാസം ഒടുവിൽ പത്മനാഭപുരത്തെത്തിയപ്പോൾ, ചാ
ന്നാന്മാർ, ശൂദ്രർ, ലബ്ബമാർ മുതലായവർ ദിവാൻജി
യുടെ സന്നിധിയിൽ എത്തി തമ്മിൽതമ്മിൽ കു
ററാരോപണം ചെയ്തു. സമാധാനലംഘനം ഉണ്ടാ
കുന്നതിൽനിന്ന് ഇരു പക്ഷക്കാരെ നിരോധിച്ച് ഒരു
കല്പന കൊടുക്കേണ്ടതു് അത്യാവശ്യമെന്നു ഡിപ്യൂട്ടി
പേഷ്കാർ അഭിപ്രായപ്പെടുകയാൽ അപ്രകാരം ഒരു
കല്പന പരസ്യമാക്കി. കുറേദിവസത്തേയ്ക്കു ലഹളയൊ
ന്നുമുണ്ടായില്ല. എന്നാൽ കോട്ടാററു ലഹള നട
ന്ന ഉടനെ പോലീസ് സൈന്യത്തെ ബലപ്പെടുത്ത
ണമെന്നും, ഒരു സംഘം നായർപട്ടാളത്തെ അയച്ചു

കൊടുക്കണമെന്നും ഡിപ്യൂട്ടിപേഷ്ക്കാർ ആവശ്യപ്പെട്ടതിനാൽ അങ്ങിനെ ചെയ്തു. പോലീസുകാരെയും പട്ടാളക്കാരെയും ലഹളയുള്ള സ്ഥലങ്ങളിലേയ്ക്കയച്ചു. പുതിയതായി പോലീസുകാരെ ഏർപ്പെടുത്തി. ലഹളയിൽ പ്രധാനികളായ ചിലരെ പിടിച്ചു വിസ്തരിച്ചു ശിക്ഷിച്ചു. സൎക്കാർ അധികാരത്തെ ലംഘിച്ചു നടക്കുവാൻ സമ്മതിക്കുന്നതല്ലെന്ന് ഈ വകക്കാൎക്കു മനസ്സിലായപ്പോൾ സമാധാനത്തിനുള്ള വഴിയായി.

ഈ വിധത്തിലുണ്ടായ അക്രമങ്ങളെ ഉന്മൂലനം ചെയ്യുന്നതിനു സ്ഥലംഡിപ്യൂട്ടി പേഷ്ക്കാർ ശങ്കുണ്ണി മേനോൻ സശ്രദ്ധം സന്നദ്ധനായി വളരെ ശ്രമപ്പെട്ടു തന്നെ സാധായിച്ചു എന്ന് ഏററവും സന്തോഷത്തോടെ പറയേണ്ടതാണെന്നു ദിവാൻ മദ്രാസ് ഗവമ്മെൻറിലേയ്ക്കു റിപ്പോർട്ടുചെയ്തു.

ചാന്നാട്ടികളുടെ വസ്ത്രധാരണത്തെപ്പററി പാതിരിമാർ മുതലായവർ മദ്രാസ് ഗവമ്മെൻറിനെ ധരിപ്പിച്ചിരുന്നതു മാറുമറയ്ക്കുന്നതായ മേൽ മുണ്ടുപയോഗിക്കുന്നതിൽനിന്നു സൎക്കാർ അവരെ വിരോധിച്ചിരുന്നു എന്നും, അർദ്ധനഗ്നകളായി പെരുവഴിയിലും മററും നടക്കുവാൻ നിർബന്ധിച്ചിരിക്കുന്നു എന്നും മററുമാണ്. ഈ ബോദ്ധ്യത്തിന്മേൽ മദ്രാസ് ഗവൎണ്ണരായി ആ എടക്ക എത്തിയിരുന്ന സർ. ചാറൽസ് ട്രെവില്യൻ സൎക്കാരിനെ അതികഠിനമായി ശാസിച്ചു റസിഡെൻറിന് കത്തെഴുതയച്ചതിനു പുറമെ അന്നു മദിരാശിയിൽ ചെന്നിരുന്ന അസിസ്റ്റൻറ് റസിഡെണ്ടു മേജർ ഡ്രൂറിയോടും വളരെ ഗൌരവമായി പറ

ഞ്ഞതല്ല. ഇതിനെപ്പററി അദ്ദേഹം എഴുതിയിട്ടുള്ള ഒരു പുസ്തകത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

"... ... ... ... ... ... ... ...

* The upper cloth question as it was called was everywhere discussed and commented on. I happened to be at Madras for a short interval about the time and during an interview with H. E. the Governor, he alluded among other things to the cloth question and said:—"You had just come from Travancore ?" I replied in the affirmative. "You are of course aware," he continued, "that communications have latterly been going on between the two Governments about female converts being required to wear the upper cloth." I said I knew that discussions had taken place upon the question and that great opposition was shown by the higher Castes. "Well" he said, "when you return to Travancore you may tell the authorities that the affair shall be carried out on behalf of the women *even at the point of the bayonet*." Strong words these, I thought. But as the bearer of so important an injunction, I never hesitated in my duty of delivering it. Happily no bayonet was eventually required.

---

* Major Drury's Life and Sport in India. P. 215.

ഈ സന്ദേശം കിട്ടിയ ഉടൻ മദ്രാസ് ഗവൎമ്മെണ്ടിന്റെ തെററായ ധാരണയെ മാററുവാനും, ഈ വിഷയത്തെപ്പററി മേലാൽ യാതൊരു ആക്ഷേപങ്ങൾക്കും ഇടവരാതിരിപ്പാനും വേണ്ടി ൧൮൫൯ൽ ജൂലൈ ൨൬-ാം- മതു തിരുവെഴുത്തു വിളംബരം പ്രസിദ്ധപ്പെടുത്തി. ആ വിളംബരത്താൽ ചാന്നാർ സ്ത്രീകൾക്കു ഇഷ്ടംപോലെ വസ്ത്രധാരണം ചെയ്യുന്നതിനു അനുവാദം സിദ്ധിച്ചു.

ഇയയിടക്കു തിരുനൽവേലി ജില്ലയിൽ നിന്നു മറവർ മുതലായ ദീവട്ടികൊള്ളക്കാരു സംഘം സംഘമായി തിരുവിതാംകൂറിൽ കടന്നു, ആരുവാമൊഴി, അഗസ്തീശ്വരം മുതലായ പ്രദേശത്തു ഏറിയൊരു കവൎച്ചകൾ നടത്തി മടങ്ങി ബ്രിട്ടീഷ് അതൃത്തിക്കകത്തും മററും അഭയം പ്രാപിച്ചു. കൊള്ളക്കാരുടെ നിഷ്ഠുര കൎമ്മങ്ങളെ തടുക്കുവാൻ സാധു ജനങ്ങൾ അപ്രാപ്തന്മാരായിരുന്നു. ഈ വൎത്തമാനം കേട്ട ഉടൻ ഡിപ്ടിപേഷ്കാർ ശങ്കുണ്ണിമേനവൻ സ്ഥലത്തു ചെന്നു വേണ്ട വിചാരണകൾ നടത്തി കള്ളന്മാരെ പിടിക്കുന്നതിനു ശരിയായ ഏൎപ്പാടുകൾ ചെയ്തു. ഇതിനെപ്പററി ദിവാൻജിക്കു പേഷ്കാർ ശങ്കുണ്ണി മേനവൻ റിപ്പോർട്ടു ചെയ്തിരുന്നു. അതിനു വന്ന മറുപടി ഇപ്രകാരമായിരുന്നു:—

ശ്രീ

"ആരുവാമൊഴി ഉക്കടായം ചവുക്കാരർ മുതൽ പേരിടെ ഗൃഹങ്ങളിൽ ദീവട്ടികൊള്ള ഉണ്ടായ സംഗതി ഇടപെട്ട് ൧൦-ാം- ഏഴരിയ സാധനം വന്നു.

അക്കാൎയ്യം തെളിവു വരുത്തുവാൻ ജാഗ്രത ചെയ്യേണ്ടു
ന്ന വിവരത്തിന ൧൮൨൨-മത് നവംബ്രിൽ എഴുതി അ
യച്ചിരിക്കുന്നതും, അവിടെ ഇതിന മുമ്പിൽ രണ്ടു മൂ
ന്നു കൊള്ള നടന്നതു തെളിയിപ്പാനും മേൽ നടക്കാ
തെ ഇരിക്കേണ്ടുന്നതിനും നിഷ്കൎഷ ചെയ്തിരിക്കുന്ന ഇ
ടയിൽ ഇങ്ങനെ അത്തി ചവുക്കാരരുടെയും മറ്റും
ഗൃഹങ്ങളിൽ തന്നെ കൊള്ളക്കും അക്രമത്തിനും ഇട
വന്നതു എങ്ങിനെയും തെളിവു വരുത്തുന്നതിന
പേഷ്കാർ വേണ്ടും പ്രകാരം പ്രയത്നപ്പെട്ടമെന്നു
നമുക്ക നല്ലപോലെ നിശ്ചയം ഉള്ളതും ഈ വക ക
ള്ളന്മാരുടെ ഉൽപ്പ അറിഞ്ഞു പറവാനും പിടിക്കു
ന്നതിന ഒത്താശ ചെയ്യുവാനും, കിഴക്കൻ പുകയില ഉ
ടമ്പടി പണ്ടകടിയിൽ പാക്കും മീരാഞ്ചി മീസ്സാവി
നും എഴുതി അയച്ചിരിക്കുന്നതും, കള്ളന്മാരുടെയും
മറ്റും വിവരം അറിഞ്ഞു എഴുതി അയക്കുന്നതു പോ
ലെയും മീരാഞ്ചി മീസ്സാ ജാഗ്രതപ്പെടുന്നതും ആകയാ
ൽ, കുറെ ദിവസത്തേക്ക വേണ്ടുന്ന സാമൎത്ഥ്യ ചെ
ന്നു പാൎത്തിട്ടെങ്കിലും അതിനെ തിരക്കി അറിവാൻ
പേഷ്കാര തന്നതു ആളുകളെ വള്ളിയൂര തഹശീൽ
ദാരുടെ പേൎക്ക എഴുത്തു കൊടുത്തും, ഇതു തെളിവു
വരുവാൻ ഉത്സാഹിച്ചു, കള്ളന്മാരെയും മുതലും പിടി
പ്പിക്കുന്നവൎക്ക തക്കതായിട്ടുള്ള ഇനാമൊ, പ്രാപ്തി
ക്കു തക്ക ജീവനങ്ങളൊ, കൊടുക്കുമെന്നു തിരിയപ്പെട്ടു
ത്താൻ ശട്ടം കെട്ടി അയച്ചും, അതുപോലെതന്നെ
ഏതു വാമൊഴിയിൽ വിവരങ്ങൾ അറിയാവുന്നതാ
യ ആളുകളോട്ട പറഞ്ഞു അവർ മുഖാന്തിരവും മ
റ്റും കഴിയുന്നടത്തോളം ജാഗ്രതകളും അന്വേഷ

ണ്ണ വിസ്താരങ്ങളും ചെയ്തു തെളിവു വരുന്ന വിവരം എഴുതിവരികയും വേണം. മേല്പടി സാധനത്തോടു കൂടി അയക്കുന്ന വിളംബരപ്രകാരം, കുടികൾ ബന്തോവസ്തുകൾ ചെയ്യുന്നതിലേക്കു തോക്ക്, വാളു മുതലായി ആവശ്യപ്പെട്ട ആയുധങ്ങളും കൈകാര്യം ചെയ്യാനും വിരോധമില്ലെന്ന് പ്രമാണപ്പെട്ടവരെ തിരിയപ്പെടുത്താവുന്നതും ആകുന്നു

ഇച്ചെയ്തിക്കു എഴുതിയ

ആക്ടിംഗ് ദിവാൻ ടി. മാധവരായർ (ഒപ്പ്)

൧൦൩൪-ാമാണ്ടു ചിങ്ങം ൨൦-ാംനു

P. S.

Well, I have given you all my suggestions; but you will know best, and I leave you to your good sense. I wish you all success, you have got a difficult duty to perform. But I think you will acquit yourself to your credit."

ഈ ഗൌരവമേറിയ കുററത്തെ തെളിച്ചു കള്ളന്മാരെ കണ്ടുപിടിക്കുന്നതിൽ ശങ്കുണ്ണിമേനവൻ ഏററവും ശ്രമംചെയ്തു. അധികം താമസിയാതെ അദ്ദേഹത്തിന്റെ ശ്രമം ഫലവത്താകയും ദീവട്ടിക്കൊള്ളക്കാരെയെല്ലാം പിടിച്ചു കഠിനമായി ശിക്ഷിച്ചു മേൽ ഈ ഡിവിഷനിൽ ഇങ്ങനെയുള്ള അക്രമങ്ങൾ നടക്കാതെയിരിക്കാൻ വേണ്ടുന്ന ജാഗ്രതകളും ചെയ്തു.

പിന്നീട ശങ്കുണ്ണിമേനവന്റെ ദൃഷ്ടി പതിഞ്ഞതു തന്റെ ഡിവിഷനിലുള്ള ജനങ്ങളുടെ കുട്ടികൾക്കു വിദ്യാഭ്യാസം നൾകുന്ന വിഷയത്തെപ്പററിയായിരുന്നു. ആ ഡിവിഷനിൽ ഉള്ള മേൽ ജാതിക്കാരുടെ കുഞ്ഞുങ്ങൾക്കു എഴുത്തു പഠിക്കുന്നതിനു തക്കതായ പള്ളിക്കൂടങ്ങൾ ഇല്ലാത്തതിനാൽ കുഞ്ഞുങ്ങൾ വിദ്യാഭ്യാസം ചെയ്യാതെയും അക്ഷരജ്ഞാനംപോലുമില്ലാതെ മൂഢന്മാരായിരുന്നതിനാൽ അവരെ പഠിപ്പിച്ചു നല്ല സ്ഥിതിയിൽ കൊണ്ടു വരുന്നതിനായി ഒരു ഏൎപ്പാടു ആലോചിച്ചു എഴുതിയുണ്ടാക്കി അതു നടപ്പിൽവരുത്തി.

ഇതിനെ സംബന്ധിച്ചു പേഷ്കാർ ഗവൎമ്മെണ്ടിലേക്കു അയച്ചു ഒരു റിപ്പോർട്ടിന്റെ ഏതാനും ഭാഗം താഴെ ചേൎക്കുന്നു:—

“............ഈ പ്രദേശങ്ങളിൽ ഉള്ള ശൂദ്രർ മുതലായ മേൽജാതിക്കാരുടെ കുഞ്ഞുങ്ങൾക്കു എഴുത്തുപണി പഠിക്കുന്നതിനു ഈ ദിക്കിൽ തക്കതായ പള്ളിക്കൂടങ്ങൾ ഇല്ലാത്ത ഹേതുവാൽ ഏറിയ കുഞ്ഞുങ്ങൾ വിദ്യാഭ്യാസം ചെയ്യാതെയും അക്ഷരജ്ഞാനം പോലും ഇല്ലാതെയും മൂൎഖതവഹിച്ചു നടക്കുന്നതായി കാണുന്നു.

ഊരുകളിൽ ചില സ്ഥലത്തു ഓരോ വാദ്ധ്യാന്മാർ അവരുടെ സ്വയ പ്രയോജനമായ കാലക്ഷേപത്തിനു വേണ്ടി പള്ളിക്കൂടങ്ങൾ വച്ചു കുഞ്ഞുങ്ങളെ എഴുത്തു പഠിപ്പിച്ചു വരുന്നതായി കാണ്മാനുണ്ടെന്നു വരി

കിലും അതുകളിൽ പഠിത്തത്തിന്റെ ക്രമം നല്ലതല്ലാതെയും, തമിഴ എഴുത്തുമാത്രം പഠിപ്പിച്ചുവരുന്നതുകൊണ്ടു, ആ പള്ളിക്കൂടങ്ങളിൽ എഴുത്തു പഠിച്ചിട്ടുള്ള കുഞ്ഞുങ്ങൾ തന്നെയും ഈ രാജ്യത്തെ മൂലഭാഷയാകുന്ന മലയാംഗ്രന്ഥം അക്ഷരം അറിവാൻ വഹിയാതെയും എഴുത്തും കണക്കും നല്ല പള്ളിക്കൂടങ്ങളിൽ അഭ്യസിച്ചിട്ടുള്ള ബാലന്മാരെ ഇപ്പോൾ ഈ പ്രദേശങ്ങളിൽ സാധാരണയായിട്ടല്ല, ഓരോരോ ജീവനങ്ങൾക്കായിട്ടുപോലും അന്വേഷിച്ചാൽ കിട്ടാതെയും ഇരിക്കുന്നു.

ഇതിലേക്കു നിവൃത്തിയായ മാർഗ്ഗം ആലോചിച്ചതിൽ സ്ഥലത്തുള്ള സർക്കാർ ജീവനക്കാരു എല്ലാവരുംകൂടി മനസ്സുവെച്ചു സർക്കാരിലെ അറിവോടും സംരക്ഷണയോടുംകൂടി മണ്ടപത്തുംവാതുക്കൽ കച്ചേരി ഇരിക്കുന്ന സ്ഥലങ്ങളിൽ ഓരോ പള്ളിക്കൂടങ്ങൾ വച്ചു ആയതിൽ മേൽപ്രകാരമുള്ള കുഞ്ഞുങ്ങളെ ആക്കി എഴുത്തു പഠിപ്പിക്കത്തക്കവണ്ണം ചെയ്യേണ്ടതു വളരെ ആവശ്യമെന്നും അങ്ങിനെ നടപ്പാനും നടത്തുവാനും സ്ഥലത്തിരിക്കുന്ന തഹശീൽദാർ മുതൽപേർ മനസ്സുവെച്ചാൽ നിഷ്പ്രയാസവും നിർവ്വിഘ്നമായും ശാശ്വതമായും നടക്കുന്നതാകുന്നു എന്നു തോന്നി അതിലേക്കായിട്ടു ഉത്സാഹിക്കണമെന്നു ഇവിടെ വന്നനാൾ മുതൽ ആഗ്രഹിച്ചുവന്നാറെ ഓരോ ജോലികളും അടിയന്തിരങ്ങളും കൊണ്ടു ഈ സ്ഥലത്തു തന്നെ സ്ഥിരമായി താമസിപ്പാൻ ഇടയില്ലാതെ പോയതിനാലും മററും ഇതുവരെ ആ കാൎയ്യത്തെക്കു

റിച്ചു ആലോചിച്ചു ഒന്നും തീൎച്ചചെയ്യാൻ സംഗതി ഉണ്ടായില്ല.

.........ഈ കാൎയ്യത്തെക്കുറിച്ചു ആലോചിക്കാനായി കൽക്കുളം തഹശീൽദാർ ശേഷഗിരി അയ്യരെയും, മേൽകങ്ങാണം അമീൻദാർ മാതേവൻപിള്ളയേയും വരുത്തി മേൽ എഴുതിയ വിവരങ്ങൾ എല്ലാം പറഞ്ഞു അവരുമായി ആലോചിച്ചാറെ അങ്ങിനെ ചെയ്യേണ്ടതു വളരെ ആവശ്യമെന്നും അതിലേക്കു ഉത്സാഹിക്കാൻ ആയിട്ടു എല്ലാപേൎക്കും ഒന്നുപോലെ സമ്മതമുള്ളതാകുന്നു എന്നും ആവകക്കു മണ്ടപത്തുംവാതുക്കൽ ഉള്ള ശമ്പളക്കാർ എല്ലാവരും ചേരുന്നതാകുന്നു എന്നും പറകയാൽ മേൽ ഈ സ്ഥലത്തു ഒരു പള്ളിക്കൂടം നിശ്ചയിച്ചു നടത്തുകയും ആയതു മേലാൻ ഒരിക്കലും മുടക്കം വരുത്താത്ത വിധത്തിൽ സ്ഥാപിക്കയും ചെയ്യേണ്ടതിലേക്ക് മണ്ടപത്തും വാതുക്കലുള്ള ശമ്പളക്കാർ എല്ലാവരുംകൂടി അവരവരുടെ ശമ്പളത്തിൽനിന്നും വരിവച്ചു മാസം ഒന്നുക്കു ൧൦ ക ക്കു വകയുണ്ടാക്കി ആയതിൽ ഏഴു രൂപാ ശമ്പളം വച്ചു ഒരു വാദ്ധ്യാരേയും മൂന്നുരൂപാ ശമ്പളത്തിൽ ഒരു ചട്ടാപിള്ളയേയും ആക്കി ശമ്പളക്കാർ വരിവച്ചു വകയുണ്ടാക്കുന്ന രൂപാ പത്തും മുതൽപിടിയിൽ ഈടാക്കിക്കൊണ്ടു വാദ്ധ്യാൎക്കും ചട്ടംപിള്ളക്കും മുതൽപിടിയിൽനിന്നും തന്നെ ശമ്പളംകൊടുക്കുകയും തഹശീൽദാരു മുഖാന്തരമായി പള്ളിക്കൂട കാൎയ്യം വിചാരിച്ചു പഠിപ്പാൻ ആഗ്രഹിച്ചു വരുന്ന കുഞ്ഞുങ്ങളെ തഹശീൽദാരുടെ ബോദ്ധ്യപ്രകാരം

പള്ളിക്കൂടത്തിൽ ചേൎത്തു, അവരെ തമിഴു ഗ്രന്ഥ
വും, (മലയാളം) എഴുത്തുകൾ സാധാരണമായിട്ടു
വായിപ്പാനും മണ്ഡപത്തും വാതുക്കൽ തഹശീൽ
ദാരു മുതലായ ജീവനക്കാർ എല്ലാവരും കൂടി
അവനവന്റെ ശമ്പളത്തിൽ വരിവച്ചു ഓരോ
മണ്ഡപത്തുംവാതുക്കൽ മാസം ഒന്നുക്കു പത്തുരൂപ
യിൽ കുറയാതെ വകയുണ്ടാക്കി, ൭ രൂപാ ശമ്പ
ളത്തിൽ ഒരു വാദ്ധ്യാരെയും മൂന്നു രൂപാ ശമ്പള
ത്തിൽ ഒരു ചട്ടാമ്പിള്ളയേയും നിയമിച്ചു മണ്ഡപത്തും
വാതുക്കൽതോറും ഓരോ പള്ളിക്കൂടങ്ങൾ ഇയ്യാണ്ടു
മീനമാസം മുതൽ നിശ്ചയിച്ചു. ആ വക പള്ളിക്കൂട
ങ്ങളിൽ കൽക്കുളത്തു ൧൩൦ കുഞ്ഞുങ്ങളും, തോവാള
൭൦ കുഞ്ഞുങ്ങളും, അഗസ്തീശ്വരത്തു ൪൭ കുഞ്ഞുങ്ങളും,
ഇരണിയൽ ൱൨ കുഞ്ഞുങ്ങളും, വിളവംകോട്ടു ൯൭
കുഞ്ഞുങ്ങളും ഇപ്പോൾ എഴുത്തു പഠിച്ചു വരുന്നതും
ദിവസം പ്രതിയും ഈ വക പള്ളിക്കൂടങ്ങളിൽ കു
ഞ്ഞുങ്ങൾ വന്നുചേൎന്നു കൂടുതലായി വരുന്നതുമാ
കുന്നു............................................
എന്നാൽ ഈ കുഞ്ഞുങ്ങൾക്കു ഇരുന്നു പഠിക്കാൻ ന
ല്ല പള്ളിക്കൂടം ഇല്ലാതെ കൽക്കുളത്തു കോട്ടക്കകത്തു
ള്ള പള്ളിമേനാ ചാവടിയിലും, തോവാള മണ്ഡപ
ത്തും വാതുക്കൽ കച്ചേരിയിലെ തിണ്ണയിലും, അഗ
സ്തീശ്വരത്തു കൽവേലപ്പുരയിലും, ഇരണിയൽ ഒരു
അമ്മൻകോവിലിലും. വിളവംകോട്ടു കൊട്ടാരത്തിലെ
വെളിയിലുള്ള ചാവടിയിലും ഇരുന്നു പഠിച്ചുവരുന്നു
..............................................."

ഇങ്ങനെ തിരുവിതാംകൂറിൽ മലയാളവിദ്യാഭ്യാസ പ്രചാരത്തിനു ആദ്യമായി ആരംഭിച്ചതു ശങ്കുണ്ണിമേനവൻ പേഷ്കാർ ആയിരുന്നു. ഈ റിപ്പോർട്ടു ഗവർമ്മെണ്ടിലേക്കയച്ചതു കൂടാതെ റസിഡണ്ടു സായ്വവർകൾക്കും മഹാരാജാവു തിരുമനസ്സിലേക്കും കൂടി അയച്ചിരുന്നു ഈ റിപ്പോർട്ടു മുഴുവൻ വായിച്ചശേഷം വളരെ സന്തോഷിച്ച് റസിഡണ്ടവർകൾ ദിവാൻജിക്കു ഇപ്രകാരം ഒരു എഴുത്തയച്ചു:—

Courtallam.
24th August 1859.

To

The Dewan of Travancore

Sir,

I regret that the pressure of other business has prevented my giving due attention to a paper on schools which was presented to me by the Deputy Peishcar Shungunny Menon in May last

I now submit the paper to you, although you have yourself probably already received a copy of it from the Peishcar.

The zeal and energy with which the Peishcar has set to work, and the success with which I learn his plans have already been attended, is very honorable to that officer and highly creditable to the public servants

of the several Districts, all of whom appear to have afforded their most liberal and warm support to the scheme, and why should it not obtain throughout the country. A young man of my office, who was lately at Coolcotiray tells me that the school at that place had 60 scholars.

You will, I have no doubt, give the Peishcar's plan all the support in your power and I think it is due to the Peishcar that his exertions should be brought to the notice of His Highness.

(Sd) W. Cullen,
Resident.

ഈ ഏൎപ്പാട ദിവാൻജിക്കും വളരെ സന്തോഷമാകയാൽ അതിനെ ശരിയാംവണ്ണം പോഷിപ്പിക്കുന്നതിന്ന വേണ്ട മാൎഗ്ഗങ്ങൾ ചെയ്തു. ഇങ്ങിനെ ക്രമേണ വിദ്യാഭ്യാസത്തെ വൎദ്ധിപ്പിച്ചാണ് ൧൦൪൫-ൽ ദിവാൻ മാധവരായർ മലയാള വിദ്യാഭ്യാസ പ്രചാരത്തിനായ് പ്രത്യേകം ഒരു ഡിപ്പാൎട്ടുമെണ്ടു സൃഷ്ടിച്ചു ശങ്കരസുബ്ബയ്യരെ ഡയറക്ടർ ആക്കിയതു.

ഓരോ താലൂക്കിലും സ്കൂൾ ഏൎപ്പെടുത്തുന്നതിന്ന തഹശീൽദാരന്മാർ മുഖാന്തിരം ഏൎപ്പാടചെയ്തതുപോലെ ഓരോ പ്രവൃത്തികൾ തോറും പള്ളിക്കൂടങ്ങൾ ഏൎപ്പെടുത്താൻ ശങ്കുണ്ണിമേനവൻ പാൎവ്വത്യകാരന്മാരോടും ഉത്തരവയച്ചു ശട്ടംകെട്ടിയിരുന്നു. ഇങ്ങനെയുണ്ടായ ഉത്തരവിന്റെ പകൎപ്പും താഴെചേൎക്കുന്നു:—

തോവാള മുതൽ വിളവംകോടുവരെ പാൎവ്വത്യകാരന്മാൎക്ക്.

എന്തെന്നാൽ:—ഈ പ്രദേശങ്ങളിൽ ഉള്ള ശൂദ്രർ മുതലായ മേൽ ജാതിക്കാരുടെ കുഞ്ഞുങ്ങളെ എഴുത്തു പഠിപ്പിക്കുന്നതിനായി മണ്ഡപത്തുംവാതുക്കൽ തഹശീൽദാരു ഉൾപ്പെട്ട ശമ്പളക്കാരുകൂടി വരിവച്ചു ധൎമ്മമായിട്ടു ഒരു പള്ളിക്കൂടം മണ്ഡപത്തുംവാതുക്കലെ ഏൎപ്പിച്ചു നടത്തിവരുന്ന വിവരം എല്ലാവരും അറിഞ്ഞിട്ടുണ്ടല്ലോ, ഓരോ മണ്ഡപത്തുംവാതുക്കൽ ഉള്ള കുഞ്ഞുങ്ങൾക്ക മണ്ഡപത്തുംവാതുക്കൽ പള്ളിക്കൂടത്തിൽ പോയി പഠിക്കുന്നതിനു ദൂരമായിരിക്കുന്നതിനാൽ ഏറിയ കുഞ്ഞുങ്ങൾക്ക പഠിക്കാൻ ആഗ്രഹം ഉണ്ടായിരുന്നാലും അവിടെ പോകുന്നതിനു ഇടവരാതെ പാൎക്കുമെന്നു തോന്നുന്നതുകൊണ്ടു പ്രവൃത്തിക്കാരു പിടാകക്കാരായിട്ടു ഓരോ പള്ളിക്കൂടങ്ങൾ നിശ്ചയിക്കേണ്ടതു വളരെ ആവശ്യമെന്നു കാണുന്നതിനാൽ ആ കാൎയ്യത്തിൽ താൻ പ്രത്യേകമായി താല്പൎയ്യപ്പെട്ടു പിടാകയിൽ പ്രമാണക്കാരായിട്ടും മററും ഉള്ളവരോടു പറഞ്ഞു അവരു മുഖാന്തിരം പിടാകതോറും ഓരോ പള്ളിക്കൂടങ്ങൾ പുതുനായിട്ടു നിശ്ചയിച്ചു ആയതു പാൎവ്വത്യകാരന്റെ കച്ചേരിക്കടുപ്പിച്ചു കെട്ടിക്കയും ആയതിൽ പഠിപ്പാനായിട്ടു ആകുന്ന ആശാനുള്ള അനുഭവം പിടാകക്കാരു തരുന്നതൊട്ടുക്കുകയും ആ പള്ളിക്കൂടം മണ്ഡപത്തുംവാതുക്കൽ പള്ളിക്കൂടത്തിന്റെ കീഴിടായിട്ടു പാൎവ്വത്യകാരൻ പ്രത്യേകമായി വിചാരിക്കയും ചെയ്യാനുള്ളതാ

കയാൽ ഈ കാൎയ്യത്തിൽ നിഷ്കൎഷയായി വിചാരിച്ചു മേൽ പ്രകാരമൊക്കയും നടത്തി കഴിയുന്നിടത്തോളം വേഗത്തിൽ എഴുതി ബോധിപ്പിക്കുകയും, പള്ളിക്കൂടം മുടക്കം വരാതെ ശരിയായി നടക്കേണ്ടതിലേക്ക് വേണ്ടും വണ്ണം ഒക്കെയും വിചാരിച്ചുകൊള്ളുകയും വേണം.”

ഈ ഉത്തരവനുസരിച്ചു പ്രവൃത്തികാരന്മാർ പ്രവൃത്തിതോറും പള്ളിക്കൂടങ്ങൾ ഏൎപ്പെടുത്തി നടത്തിവന്നു. ഇങ്ങനെ പ്രവൃത്തികൾതോറും, താലൂക്കുകൾതോറും പള്ളിക്കൂടങ്ങൾ ഏൎപ്പെടുത്തി വിദ്യാഭ്യാസം വൎദ്ധനയിൽ കൊണ്ടുവരാൻ തുടങ്ങിയതോടുകൂടി പേഷ്കാർ ശങ്കുണ്ണിമേനവന്റെ പേരിൽ ജനങ്ങൾക്കുണ്ടായിരുന്ന ഭക്തിബഹുമാനം ശതഗുണീഭവിച്ചു.

വിദ്യാഭ്യാസസംബന്ധമായി ഈ ഏൎപ്പാടു നടപ്പിൽ വരുത്തിയിരിക്കുന്നതിനെക്കുറിച്ചു പേഷ്കാർ ഇളയരാജാവു തിരുമനസ്സിലേയ്ക്കു് അയച്ച എഴുത്തിനു മറുപടിയായി വന്ന തിരുവെഴുത്തിന്റെ പകൎപ്പു താഴെ ചേൎക്കുന്നു:—

“നമ്മുടെ ശങ്കുണ്ണിമേനവൻ പേഷ്കാൎക്ക്

൨൦-ാനു അയച്ച എഴുത്തും അതിൽ ഉള്ളടക്കം ചെയ്തിരുന്ന കടലാസുകളും വന്നുചേൎന്നു. വായിച്ചുകണ്ടാറെ വളരെ സന്തോഷമാകയും ചെയ്തു. പേഷ്കാരുടെ ഡിവിഷനിൽ ചേൎന്ന അഞ്ചു മണ്ടപത്തുംവാതുക്കൽ ഉള്ള ശൂദ്രരു മുതലായ മേൽജാതിക്കാരുടെ കുഞ്ഞുങ്ങൾക്കു സ്വഭാഷയിൽ പരിജ്ഞാനം നല്ലവണ്ണം ഉണ്ടാകേണ്ടതിനുവേണ്ടി ഓരോ പള്ളിക്കൂടങ്ങളും ഉണ്ടാക്കി

ച്ച് പഠിപ്പിക്കേണ്ടതിനു തക്കതായ ആളുകളെയും ആക്കി എല്ലാ ആളുകൾക്കും വിദ്യാഭ്യാസത്തിന്റെ വർദ്ധന വേഗത്തിൽ ഉണ്ടാകേണ്ട വിഷയത്തിൽ ചെയ്തിരിക്കുന്ന പരിശ്രമം ജനങ്ങൾക്ക് ഏററവും പരിഷ്കാരത്തിനു കാരണമായും പ്രേഷ്ഠാക്ക് വളരെ ശ്ലാഘ്യമായും ഉള്ളതാകയാൽ ആ വിഷയത്തിൽ മനഃപൂർവമായിട്ടു ചെയ്തുവരുന്ന പ്രയത്നങ്ങൾ സഫലമായി വന്നു മേലാൽ ജനങ്ങൾക്കു വളരെ ഉപയോഗത്തിനും സംസ്ഥാനത്തെയ്ക്കു ശാശ്വതമായ ഗുണത്തിനും ഇടയാകുമെന്നു വിശ്വസിക്കുന്നു. ഇപ്രകാരം തന്നെ ശേഷമുള്ള മണ്ടപത്തുംവാതുക്കൽകളിലും ഓരോ പള്ളിക്കൂടങ്ങൾ ഉണ്ടാവാൻ താമസിയാതെ ഇടവരുമെന്നു വിചാരിക്കുന്നു..............."

രാമവർമ്മ ആയില്യംതിരുനാൾ (ഒപ്പ്)

തെക്കൻഡിവിഷനിൽ പള്ളിക്കൂടങ്ങൾ ഏർപ്പെടുത്തിക്കൊണ്ടിരിക്കുന്ന കൂട്ടത്തിൽ തന്റെ സ്വദേശമായ തൃപ്പറയാററും ഒരു സ്കൂൾ തന്റെ സ്വന്തം വകയായി കെട്ടിച്ചു പഠിത്തം നടത്തുന്നതിനു ഏർപ്പാടു ചെയ്തു.

ഇങ്ങനെ വിദ്യാഭ്യാസ പ്രചാരത്തിനു വേണ്ട ഏർപ്പാടുകൾ ചെയ്തശേഷം, ഓരോ ഡിപ്പാർട്ടുമെണ്ടുസിൽ ബന്തികളുടെ ഉപയോഗത്തിനും ജനങ്ങളുടെ ക്ഷേമത്തിനും ആയി ഓരോ ഡിപ്പാർട്ടുമെണ്ട മാന്വൽ (നടപടിക്രമങ്ങൾ) എഴുതിത്തുടങ്ങി. ഇതിന്റെ ആ

വശ്യകതയെപ്പറ്റി റസിഡണ്ടു സായ്പ് ദിവാൻജിക്കു മുമ്പു എഴുതി അയച്ചിട്ടുണ്ടായിരുന്നു. ഈ എഴുത്തുകണ്ട ഉടനെ മേനവൻ ഈ സംഗതിയെപ്പറ്റി റസിഡണ്ടിനു ഇപ്രകാരം ഒരു എഴുത്തയച്ചു.

തിരുവനന്തപുരം.
൧൩ ജനവരി ൧൲൮൱.

ബഹുമാനപ്പെട്ട സർ,

൧൲൮൱ ജൂലൈ ൨൦-നു- ൧൧൩൯-ാംനമ്പരായി നിങ്ങൾ മാറിപ്പോയ ദിവാൻജിക്കു അയച്ച എഴുത്തിൽ ഈ രാജ്യത്തിലെ ഓരോ ഡിപ്പാൎട്ടുമെണ്ടിന്റെയും നടപടിക്രമങ്ങളേയുംമററും പററി ഓരോ ചെറിയ പുസ്തകംഎഴുതി പ്രസിദ്ധപ്പെടുത്തിക്കണം എന്നു പ്രസ്താവിച്ചിരുന്നുവെല്ലൊ. ഇങ്ങിനെയുള്ള പ്രസിദ്ധീകരണം സൎക്കാർ ജീവനക്കാൎക്കും ജനങ്ങൾക്കും ഒന്നുപോലെ ഗുണപ്രദവും ഉപകാരപ്രദവുമാകയാൽ ഞാൻ അവയെ എഴുതികഴിയുന്നതും വേഗത്തിൽ പ്രസിദ്ധപ്പെടുത്താൻ നിശ്ചയിച്ചിരിക്കുന്നു. എല്ലാ ഡിപ്പാൎട്ടുമെണ്ടിലും വച്ചു പ്രധാനമായതു പോലീസു ആകയാൽ ആ ഡിപ്പാൎട്ടുമെണ്ടു മാന്യുവൽ ആണ് ആദ്യം എഴുതാൻ വിചാരിക്കുന്നതു്. ഈ പുസ്തകത്തിൽ താഴെ പറയുന്ന ഭാഗങ്ങളെപ്പററി പ്രതിവാദിക്കുന്നതാണ്.

൧. ൩൭-ാം റെഗുലേഷൻ.
൨. തിരുവെഴുത്തു വിളംബരങ്ങൾ.
൩. സൎക്കുലർ ഉത്തരവുകൾ.

൮. കൂടക്കൂടെ അയക്കേണ്ടതായ റിപ്പോർട്ടുകളുടെ മാതിരി.

൯. ഫാറങ്ങൾ.

൰ കുററങ്ങളുടെ വിവരം, അവ ഏതു ഉദ്യോഗസ്ഥന്നു വിസ്തരിച്ചു തീർച്ചചെയ്യാം എന്നുള്ള വിവരം; ഓരോ കുററങ്ങൾക്കും കൊടുക്കാവുന്നതായ ശിക്ഷവിവരം.

൧൧. ഗൌരവമേറിയ കുററങ്ങളുടെ പൂർത്തിയായ വിവരണം മുതലായവ.

ഈ പുസ്തകത്തിൽ ഇവയെല്ലാം ഏററവും ചുരുക്കത്തിൽ പ്രതിപാദിക്കുന്നതും, പുസ്തകത്തെ കുറഞ്ഞ വിലക്കു വില്ക്കുന്നതുമാണ്. സർക്കാർ ഉദ്യോഗസ്ഥന്മാർ അല്ലാത്തവരായ അനേകജനങ്ങൾ ഇതു വാങ്ങിവായിക്കുന്നതും തന്മൂലം അവക്കു അനേകവിധ അറിവു സമ്പാദിക്കാൻ ഇടവരുന്നതും ആണ്.

പുസ്തകം എഴുതാൻ നിശ്ചയിച്ചിരിക്കുന്ന ഈ രീതി അവിടെ ബോധിച്ചു എങ്കിൽ വിവരം അറിയിച്ചുതരാനപേക്ഷ.

മററു ഡിപ്പാർട്ടുമെണ്ടുകളിലെ മാന്വലും അധികം താമസിയാതെ എഴുതിക്കൊള്ളാം.

എന്നു

ശങ്കുണ്ണിമേനവൻ (കപ്പ്.)

ബ്രിട്ടീഷ് റസിഡണ്ട് ജനറൽ W. C. കല്ലൻ ധാര
അവർകൾക്ക.

ഈ എഴുത്തു റസിഡണ്ടിനെ വളരെ സന്തോഷിപ്പിക്കയും, അദ്ദേഹം ശങ്കുണ്ണിമേനവന്റെ ഈ ഉദ്യമത്തിന്ന വേണ്ട സഹായം ചെയ്തു കൊടുക്കണം എന്ന ദിവാൻജിക്ക എഴുതി അയക്കയും ചെയ്തു.

തെക്കൻ ഡിവിഷനിൽ ഡിപ്ടി പേഷ്കാരായിരുന്ന സ്വല്പകാലത്തിന്നിടയിൽ ശങ്കുണ്ണിമേനവൻ ചെയ്ത പരിഷ്കാരങ്ങളെ സംക്ഷേപമായി താഴെ പറഞ്ഞുകൊള്ളുന്നു:—

൧. കൂടക്കൂടെ ഡിവിഷനിൽ ഉൾപ്പെട്ട താലൂക്കുകളിൽ സൎക്യൂട്ട് ചെയ്തു ജനങ്ങളുടെ സങ്കടങ്ങൾ കേട്ട് അവയ്ക്കു ഉപശാന്തിവരുത്തികൊടുത്തു അവൎക്ക ക്ഷേമത്തെ ഉണ്ടാക്കി.

൨. മോഷണം, ദീവട്ടികൊള്ള, കുലപാതകം ഇവ ഇല്ലാതെ ആക്കി ജനങ്ങൾക്ക വേണ്ട രക്ഷ ഉണ്ടാക്കികൊടുത്തു.

൩. വ്യാജപ്പുകയില ആരുവാമൊഴികോട്ടയിൽ കൂടി വന്നുകൊണ്ടിരുന്നതിനെ നിറുത്തി പുകയില വകയിൽ അനവധി മുതൽ കൂട്ടിവച്ചു.

൪. ഉപ്പുപണ്ടകശാലകളിൽ നടന്നുവന്ന അഴിമതികളെ നിറുത്തി ആ ഇനത്തിൽ ഗവൎമ്മെണ്ടിലേക്ക ഒട്ടു വളരെ മുതൽ കൂടുതൽ ഉണ്ടാക്കി.

൫. കൃഷി മരാമത്തിന്നവേണ്ട ഏൎപ്പാടുചെയ്തു ജനങ്ങൾക്ക കൃഷികൾ ചെയ്യുന്നതിന്ന അനേകവിധ സഹായം ചെയ്തുകൊടുത്തു.

ന്നു വിദ്യാഭ്യാസവിഷയത്തിൽ വേണ്ട ജാഗ്രത ചെയ്തതന്റെ ഡിവിഷനിൽ ഉള്ള കുഞ്ഞുങ്ങൾക്കു മേൽഗതിക്കു വഴി ഉണ്ടാക്കി.

൭ ക്രിസ്ത്യാനികളും ഹിന്ദുക്കളുമായി കൂടെക്കൂടെ ഉണ്ടായിക്കൊണ്ടിരുന്ന വഴക്കുകളും ലഹളകളും വർദ്ധിക്കാതെ ഇരിക്കാൻ വേണ്ട നിഷ്കർഷ ചെയ്ത്, മിഷ്യൻ ധർമ്മാത്മാക്കളുടേയും മററും പ്രശംസയ്ക്കു പാത്രീഭവിച്ചു.

ഇങ്ങനെ ജനങ്ങൾക്കും ഗവർമ്മെണ്ടിന്നും ഒന്നുപോലെ തൃപ്തിതോന്നത്തക്കവിധം ശങ്കുണ്ണിമേനവൻ ആ ഡിവിഷനിൽ പെരുമാറി.

൧൦൩൭ -മാണ്ടു കൊല്ലം ഡിവിഷൻ എന്നു പേരോടുകൂടി ഒരു പുതിയ റവന്യൂഡിവിഷൻ ഏർപ്പെടുത്തപ്പെട്ടു. ഈ ഡിവിഷനിലെ പേഷ്കാരായി ആദ്യമായി നിയമിക്കപ്പെട്ടതു ശങ്കുണ്ണിമേനവനെ ആയിരുന്നു. പത്മനാഭപുരം ഡിവിഷനിലെ താമസം ശങ്കുണ്ണിമേനവന്റെ ദേഹത്തിനു പിടിക്കാത്തതിനാൽ ഒരു സ്ഥലം മാററം കിട്ടിയാൽ കൊള്ളാമെന്നു അപേക്ഷിച്ചിരുന്നതു നിമിത്തമാണ് കൊല്ലത്തേക്കു മേനവനെ നിയമിച്ചതു്. കൊല്ലം ഡിവിഷനിലേക്കു സ്ഥലം മാററി എന്നു കേട്ടഉടനെ സന്തോഷിച്ചു് വേഗം അദ്ദേഹം കൊല്ലത്തേക്കു തിരിച്ചു. മേനവന്റെ സ്ഥലംമാററകാര്യം കേട്ടപ്പോൾ പത്മനാഭപുരം ഡിവിഷനിലെ ജനങ്ങൾക്കു വലിയ മനസ്താപമുണ്ടായി. അദ്ദേഹം അവർക്കുവേണ്ടി ചെയ്തിട്ടുള്ള ഓരോ ഗുണങ്ങൾക്കു വേണ്ടി തങ്ങളുടെ കൃതജ്ഞത

യെ കാണിക്കണം എന്നു നിശ്ചയിച്ചു ജനങ്ങൾ എല്ലാം കൂടി ഒരു മംഗളപത്രം എഴുതി ഉണ്ടാക്കി അച്ചു, വെള്ളിയിൽ ചായ കുടിക്കാനായി ഉപകരിക്കുന്ന ഏതാനും പാത്രങ്ങൾ (Tea-set) ഉണ്ടാക്കിച്ചു് അവയും എല്ലാംകൂടി മേനവൻ കൊല്ലം ഡിവിഷനിലേക്കു പൊയ്പോയതിനാൽ കൊല്ലത്തേക്കു അയച്ചുകൊടുത്തു. മംഗളപത്രം മേനവൻ സ്വീകരിച്ചു. എന്നാൽ വെള്ളിപാത്രങ്ങളെ വന്ദനപുരസ്സരം വേണ്ടെന്നുപറഞ്ഞു മടക്കി അയച്ചു.

തെക്കൻ ഡിവിഷനിൽ ചെയ്തു വന്നതുപോലെ തന്നെ ശങ്കുണ്ണിമേനവൻ കൊല്ലം ഡിവിഷനിലും തന്നാൽ കഴിയുന്ന സഹായം ജനങ്ങൾക്കു ചെയ്തുകൊടുക്കാൻ തുടങ്ങി. തന്റെ നടപടികൾ എല്ലാം ജനങ്ങൾക്കും ഗവൎമ്മെണ്ടിനും ഒന്നുപോലെ തൃപ്തികരമായിരിക്കുന്നതിനു വേണ്ടു മുൻകരുതലുകളും ചെയ്തുവന്നു. മേനവൻ കൊല്ലം ഡിവിഷനിൽ വന്നു കുറച്ചു നാൾ കഴിഞ്ഞപ്പോൾ വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ടു മേനവനു അയച്ചുകൊടുത്ത ഒരു എഴുത്തിൽ അദ്ദേഹത്തിന്റെ ഭരണത്തെപ്പററി വളരെ ശ്ലാഘിച്ചു പറഞ്ഞിരുന്നു. ആ എഴുത്തിന്റെ ഏതാനും ഭാഗം താഴെ ചേൎക്കുന്നു:—

My dear Peishcar,

.....................Almost every day brings me news of your able and prosperous administration. Even those who generally grudge the good reputation of others are in a way obliged to

own this. I trust it will be your constant and unrelaxed endeavour to keep it up. I have reason to believe that the time is come at last when *merit* will not go unrecognised."

I am,

Yours very sincerely

(Sd) Rama Varma.

അക്കാലങ്ങളിൽ കായംകുളം കായലിൽ കൂടക്കൂടെ മോഷണവും പിടിച്ചുപറിയും ഉണ്ടാകാറുണ്ടായിരുന്നു. ശങ്കുണ്ണിമേനവൻ പേഷ്കാരായി വന്നു കുറച്ചു കഴിഞ്ഞതുടൻ ഒരു വലിയ മോഷണകേസുണ്ടായി. കൊച്ചുപിള്ള പ്രവൃത്തിയാർ (കായംകുളം കൊച്ചുപിള്ള) എന്നു പ്രസിദ്ധപ്പെട്ട അക്രമിയുടെ നേതൃത്വത്തിൽ ൨൰ മാപ്പിളമാർ, രണ്ടു ചോവന്മാർ ഇങ്ങനെ ആകെ ഇരുപത്തിരണ്ടുപേർകൂടി കായംകുളം കായലിൽ വെച്ചു കേവുവള്ളത്തിൽ വടക്കോട്ടുപോകുന്നതായ ഒരു എമ്പ്രാന്റെ തല തല്ലി പൊളിച്ച് അദ്ദേഹത്തിന്റെ കൈവശം ഉണ്ടായിരുന്ന ൯൦൦, രൂപയും, പൊൻവെള്ളി വെങ്കലപാത്രം കാൽപെട്ടി മുതലായതും കെട്ടിയിട്ടുകയും ആ വള്ളത്തിൽ തന്നെ ഉണ്ടായിരുന്ന ഒരു സ്ത്രീയുടെ കാശുമാല, തലക്കുവെച്ചുകെട്ടുന്ന ചാക്കടി, താഴമ്പൂ, കമ്മലു, കാലിൽ ഇടുന്ന തണ്ട, മുതലായ ഉരുപ്പടികളും പിടിച്ചുപറിക്കയും ചെയ്തു. ഇതു നടന്നതിന്റെ പിറ്റെദിവസം ശിവരാത്രിയായിരുന്നു അന്നു പത്തുമണിക്കു ആ എമ്പ്രാനെ ഒരു കയറുകട്ടിലിൽ കിടത്തി

നാലുപേരുംകൂടി എടുത്തു പേഷ്കാർ ശങ്കുണ്ണിമേനവൻ താമസിക്കുന്ന സ്ഥലത്തു കൊണ്ടുവന്നു സങ്കടം പറഞ്ഞു. ഉടനെ തന്നെ പേഷ്കാർ ആ എമ്പ്രാനെ ആശുപത്രിക്കയച്ചു പിന്നാലെ താനും ചെന്നു. മുറിവുകൾ എല്ലാം പരിശോധിച്ച് യാദാസ്ത് എഴുതിയശേഷം, എമ്പ്രാന്നു മരുന്നുകൾ വച്ചു കെട്ടിക്കയും ഡാക്ടരോടു ആ എമ്പ്രാന്റെ കാര്യം എത്രയും ജാഗ്രതയായ് നോക്കിക്കൊള്ളണമെന്നു ശട്ടംകെട്ടുകയും, എമ്പ്രാന്നു രണ്ടു നേരവും, ആശ്രാമത്തു ഊട്ടുപുരയിൽനിന്നു ഭക്ഷണംകൊണ്ടു ചെന്നു കൊടുക്കാൻ ഉത്തരവയക്കയും ചെയ്തു. ഇത്രയും കഴിഞ്ഞു ൨൦ത്തിൽ വന്നു ഉടനെ വള്ളംവഴി വടക്കോട്ടു സക്ക്യൂട്ടു പുറപ്പെട്ടു കായംകുളത്തിനു സമീപം കൃഷ്ണപുരത്തെത്തി. അവിടെ താമസിച്ചുംകൊണ്ടു രഹസ്യമായി പേഷ്കാർ തന്നെ വേഷം മാറി നടന്നും മററും തുമ്പുണ്ടാക്കി രണ്ടു ചോവന്മാർ ഒഴികെ മററു ഇരുപതു പേരെയും പിടിച്ചു. അവരെ മുറക്കു വിസ്തരിച്ചു കൊല്ലം സെഷ്യൻ കോട്ടിലേക്കു കമ്മിററു ചെയ്തു. കൊല്ലത്തു അന്നു ജഡ്ജിയായിരുന്നതു വേദാദ്രീശദാസ മുതലിയാർ ആയിരുന്നു. കേസ്സ് തന്റെ കോടതിയിൽ വന്നഉടൻ ശരിയായ് വിസ്തരിച്ചു ഈ അക്രമികൾക്കു എല്ലാം ൧൦, ൭, ൫, കൊല്ലം വീതം തടവും വഴിപ്പണിയും, രണ്ടും ഒന്നും ഡസൻ വീതം അടിയും ശിക്ഷയായി വിധിച്ചു.

കായലിൽ വച്ചു നടന്ന ഈ അക്രമങ്ങളെ പററിയുള്ള വിവരം മഹാരാജാവു തിരുമനസ്സുകൊണ്ടു

അറിഞ്ഞ ഉടൻ വളരെ മനസ്താപപ്പെടുകയും പള്ളിയറ വിചാരിപ്പുകാരെക്കൊണ്ട് പേഷ്കാർക്കു ഒരു എഴുത്തു അയപ്പിച്ചു വിവരങ്ങൾ ചോദിക്കയും ചെയ്തു. ആ എഴുത്തിന്റെ പകൎപ്പ് താഴെ ചേൎക്കുന്നു:—

"വൎത്തമാനങ്ങൾക്കു എഴുത്തുകൾ ഒന്നും കിട്ടുന്നില്ല. ഇപ്പോൾ കായംകുളത്തു കായലിൽ വച്ചു രണ്ടു ചോററിമാരുടെയും മററും മുതൽകാൎയ്യങ്ങൾ പിടിച്ചുപറിച്ചു അവരെയും വളരെ ശല്യങ്ങൾ ചെയ്തപ്രകാരവും മററും കൊല്ലത്തു വന്നു സങ്കടം പറഞ്ഞ ഉടനെ അവിടുന്നുതന്നെ ആ ക്ഷണം സ്ഥലത്തെത്തി ജാഗ്രതയായി അന്വേഷണം ചെയ്തുവരുന്നു എന്നു ഇവിടെ പലരും പറഞ്ഞു പൊന്നുതമ്പുരാൻ തിരുമനസ്സറികയും, ആ കാൎയ്യത്തിൽ താല്പൎയ്യം ചെയ്തുവരുന്നതിൽ വച്ച് ചില തെളിവുകൾ ഒണ്ടെന്നും കേൾക്കകൊണ്ട് വളരെ സന്തോഷമായി കല്പനയുണ്ടായതു തന്നെയുമല്ല, അതിന്റെ വിവരങ്ങൾ എന്തെല്ലാം പ്രകാരമെന്ന് എഴുതിഅയച്ചു മറുപടി വരുത്തണമെന്നും കല്പനയുണ്ടായി. ഈ എഴുത്തു അവിടെവന്നു ചേൎന്ന വിവരത്തിനും അവിടത്തെ ശരീരസ്ഥിതി വൎത്തമാനങ്ങൾക്കും മറുപടി അയപ്പാറാകണം.

ഈ അവസ്ഥ എഴുതിയ പള്ളിയറവിചാരിപ്പു
കണക്കു കുമാരൻ ഈശ്വരൻ (ഒപ്പ്.)

കായംകുളം കേസ്സ് വിധിപറഞ്ഞ ഉടൻ തന്നെ കേസിന്റെ സകല വിവരങ്ങളേയും പററി വിശദ

നായി ഇംഗ്ലീഷിൽ ഒരു റിപ്പോൎട്ടെഴുതി അതിന്റെ
ഓരോ പ്രതികൾ റെസിഡന്റിന്നും, ദിവാൻജിക്കും,
മഹാരാജാവിന്നും അയച്ചുകൊടുത്തു. മഹാരാജാവു തി
രുമനസ്സിലേക്കയച്ച റിപ്പോൎട്ടു പകൎപ്പോടുകൂടി ഉണ്ടാ
യിരുന്ന എഴുത്തിൽ തന്റെ അത്യുത്സാഹകരമായ
പ്രവൃത്തികൾ തിരുമനസ്സിൽ നിന്നു തൃപ്തിയായി
വിചാരിക്കുന്നു എങ്കിൽ തിരുമനസ്സിലെ സന്തോഷ
സൂചകമായി എന്തെങ്കിലും ഒരു ലക്ഷ്യം കിട്ടുന്നതു
തനിക്കു മാനവും തനിക്കു തന്നെപ്പോലുള്ള മറ്റു
ദ്യോഗസ്ഥന്മാൎക്കു മേലിൽ പ്രോത്സാഹകരവുമായി
തീരുമെന്നു ശങ്കുണ്ണിമേനോൻ പ്രസ്താവിച്ചിരുന്നു. അ
ങ്ങിനെ ചെയ്യേണ്ടതു വിഹിതമെന്നു തിരുമനസ്സിൽ
തോന്നുകയാൽ ഡിപ്യൂട്ടിപേഷ്കാൎക്കു ഒരു സമ്മാനം
അയച്ചുകൊടുക്കേണ്ടതാണെന്നു തിരുമനസ്സുകൊണ്ടു
ദിവാൻജിയോടു കല്പിച്ചു. എന്നാൽ ദിവാൻജി ഈ
അഭിപ്രായത്തിൽ യോജിച്ചില്ല. ഉദ്യോഗസ്ഥന്മാർ
അവൎക്കു വെച്ചിരിക്കുന്ന പ്രവൃത്തിക്കു ശമ്പളം വാ
ങ്ങുന്നുണ്ടെന്നും വിശേഷാൽ സമ്മാനങ്ങൾക്കു അൎഹ
ന്മാരല്ലെന്നും അങ്ങിനെ ഒരോന്നനുവദിച്ചുകൊടുക്കു
ന്നു എങ്കിൽ പിന്നേയും ഇതുപോലെയുള്ള സന്ദൎഭ
ങ്ങൾ നേരിടാവുന്നതാണെന്നും അദ്ദേഹം അഭിപ്രാ
യപ്പെട്ടു. എന്നാൽ ദിവാൻജിയെ മുഷിപ്പിക്കാതെ
ശങ്കുണ്ണിമേനവനു ഒരു വിശേഷാൽ സമ്മാനം കൊ
ടുക്കേണ്ടതാണെന്നു തിരുമനസ്സുകൊണ്ടുറച്ച് ചെല്ലം
വകയിലേക്കു ഹജൂർ ഖജനാവിൽ നിന്നും ഒരു ജോ
ഡി വൈരക്കടുക്കന്റെ വിലയായി, ൱൦൦ ഉറുപ്പി

ക വരുത്തി ഒരു നീട്ടോടു കൂടി പ്രത്യേകം ഒരു ഫ രിക്കാരൻ വശം കൊല്ലത്തെത്തിച്ചു കൊടുക്കുന്നതി ന വേണ്ടുന്ന ഏർപ്പാടുചെയ്തു. ഈ വിവരങ്ങളെ കാ ണിച്ചും കാര്യക്കളത്തെ കേസിനെപറ്റി ഒരു റി പ്പോർട്ട് കൊട്ടാരത്തിലേക്ക് നേരിട്ടയക്കേണ്ടതാവശ്യ മാണെന്ന് കാണിച്ചും തിരുമനസ്സുകൊണ്ട് ക്രി. അ. ൧൮൬൦. മാർച്ച് മാസം ൧൮-ാംനു- താഴെ ചേർക്കുന്ന തി രുവെഴുത്തു ശങ്കുണ്ണിമേനോനയച്ചു കൊടുത്തു.

The Palace, Trivandrum
18th March 1860.

Dear Shungunny,

It was with great delight and sincere satisfaction that I learnt from various disinterested parties not only of your timely and successful exertions in apprehending the notorious robbers that have been attacking and plundering the poor old Potty and others on the Cally Quilon Back water, but also of your steady and upright career in general expecially since your appointment to your present and former stations. While I was on the eve of congratulating and thanking you for your zealous exertions (which I now heartily do) yours of the 8th instant came to hand and I delayed answering it till I have ascertained the views of the Dewan on the subject alluded to in your Post-script, who still seems

to have a strong objection to do any such thing publically as he apprehends that such a boon might establish a claim for others in your position to ask for similar favours. As I also thought that his suspicious cannot be considered as utterly groundless, I was thinking the best mode of satisfying you without opposing the minister's views and it having struck me that nobody could by any means claim for presents made by the masters to servants of any grade or position, I have desired the chellam Karyakar to address a sadhanam to the Dewan to send over to that Department a sum of Rs. 600/ as I intended making to you a present of a pair of Ear-rings with that amount, and I shall do myself the pleasure of sending you the sum as soon as it is realised from the public Treasury to the Palace one and I hope that this arrangement may prove equally satisfactory to you. But however as I am aware that such a boon may not be as fully recorded in public records as you might wish I have contrived another plan, which I hope will be gratifying to you. I would suggest to you to write to me officially by means of a Sadhanam reporting me of the details of your success in arresting the high-way robbers that were doing the mischief to the travellers

by Cally Quilon Back water, and of the safety thereby established. To this communication of yours I shall directly address you a Neet appreciating your conduct and have it forwarded to you though the Public channel i. e. the Dewan which will be officially transmitted to you.

Hoping that the above cited arrangements may prove satisfactory to you and with sincere wishes for your future success, in all your undertakings calculated to the benefit of my country and happiness of my subjects.

I am,

Your well-wisher

P. S. (Sd.) Marthanda Varma.

Since writing this I understood that the amount has been realised at chellam vagay and ordered the Karyakkar to transmit it to you in charge of a peon at once.

ഈ തിരുവെഴുത്തിലെ താൽപര്യമനുസരിച്ചു മേനവനു സമ്മാനമായി കല്പിച്ച ൫൦൦ രൂപാ ഒരു വീട്ടോടുകൂടി അയച്ചുകൊടുത്തു. ഈ വിവരങ്ങളും എല്ലാം അറിഞ്ഞ മുതലിയാർ ജഡ്ജി, ചെപ്പാർ.രാമരായർ ഇവർ മേനവനു ഓരോ അനുമോദനക്കത്തുകളും അയച്ചു. അവയിൽ ഏതാനുംഭാഗം താഴെ ചേർക്കുന്നു:—

Trivandrum.
22nd March 1860

My dear Sir,

Allow me kindly to congratulate you from the bottom of my heart on the pleasant occasion of your receiving such a handsome present from His Highness the Maharaja. I hope this is but the commencement of a whole series of reward which is to follow soon. His Highness was pleased to speak the other night very favourably of you and I confirmed this good opinion of you.

(Sd.) T. Vedadridasa Mudaliar.

Trivandrum.
13th Panguny

My dear Sir,

You will be glad to hear that the Kayangulam robbery case has added much to your reputation as a very efficient Police Officer in these parts and I think you have had before this some substantial evidence of this fact. I sincerely congratulate you upon this your success.

(Sd.) T. Rama Row.

൧൦൩൫-ാമാണ്ടു നാട്ടിൽ സാമാന്യത്തിലധികം ക്ഷാമമുണ്ടായി. എന്നാൽ ഇതിന്റെ നിവാരണത്തിനായി ദി. വാൻ മാധവരായർ ഓരോ ഏർപ്പാടുകൾ ചെയ്തിരുന്നു. ഇക്കൂട്ടത്തിൽ സാധുക്കൾക്കു ധർമ്മക

ഞ്ഞി കൊടുക്കുന്ന ഏൎപ്പാടും ഉണ്ടായിരുന്നു. ഈ ചിലവിലേയ്ക്കു ദിവാൻ, ഉദ്യോഗസ്ഥന്മാരുടേയും മറ്റും പക്കൽനിന്നും പണം പിരിച്ചെടുപ്പിച്ചു. കൊല്ലം പേഷ്കാരായ ശങ്കുണ്ണിമേനവനോടു പണം ആവശ്യപ്പെട്ടപ്പോൾ, സ്വതേ ദയാലുവും സാധുജനസംരക്ഷണത്തിൽ അഗ്രഗണ്യനുമായിരുന്ന അദ്ദേഹം ഈ ധൎമ്മംവകയ്ക്കു താൻ പണം കൊടുത്തതുകൂടാതെ സ്ഥലത്തെ മറ്റുള്ള പ്രധാനികളിൽനിന്നുംകൂടി പണം പിരിച്ചു, തിരുവനന്തപുരത്തേയ്ക്കു അയച്ചുകൊടുത്തു. ഇതിനും പുറമെ കൊല്ലത്തും സാധുക്കൾക്കു ധൎമ്മക്കഞ്ഞി കൊടുക്കുന്നതിനു വേണ്ട ഏൎപ്പാടുകൾ ചെയ്തു താൻ കൂടെനിന്നു ശരിയാംവണ്ണം കൊടുപ്പിച്ചു. ഇതിനെ സംബന്ധിച്ചു ദിവാൻജിക്കു അയച്ച ഒരു എഴുത്തു താഴെ ചേൎക്കുന്നു:—

"......ഈ മാസം ൧൫-ാംനു- മുതൽക്കു അവിടെ വെച്ചു ധൎമ്മക്കഞ്ഞി തുടങ്ങിച്ചിരിക്കുന്നതു മീനമാസം വരെ നടത്തണമെന്നു വിചാരിച്ചിരിക്കുന്നതിലേയ്ക്കു സഹായിപ്പാൻ മനസ്സുള്ളതായി ഇവിടങ്ങളിൽ ഉള്ളവരുടെ സമ്മതംപോലെ ലിസ്റ്റ് എഴുതിച്ചു കൊടുത്തയക്കേണമെന്ന് ഈ മാസം ൧൯-ാംനു- എഴുതിയ കലാസ് ഇന്നു ദിവസം കിട്ടിയിരിക്കുന്നു.

മേൽ എഴുതിയ വകയ്ക്കു ൨൫൦ പണം ഞാൻ കൊടുക്കാവുന്നതാകയാൽ അവിടത്തെ ലിസ്റ്റിൽകൂടി എന്റെ പേരു എഴുതിച്ച് ആ വക പണം ഖജനാവിൽനിന്നും വിവരത്തിൽ കൊടുപ്പിക്കുന്നതിനു ഉത്തരവുകൊടുപ്പാൻ നിദാനം വരുവാറാകണം.

ഇപ്പൊഴത്തെ ക്ഷാമം ഹേതുവാൽ കൊല്ലത്തും വളരെ സാധുക്കൾ കഞ്ഞികുടിക്കാതെ കഷ്ടപ്പെട്ടു നടക്കുന്നതായി കണ്ടു ഈ മാസം ൧-ാംനു-മുതൽക്കു ആശ്രാമത്തു കൊട്ടാരത്തിന്റെയും പുതുക്കുളങ്ങര കൊട്ടാരത്തിന്റെയും നടകളിൽവെച്ചു ഓരോരോ ദിവസം ഓരോ ആളുകളുടെ കണക്കായിട്ടു ധർമ്മക്കഞ്ഞി കഴിപ്പിച്ചുവരുന്നതും ദിവസംപ്രതിയും ഇപ്പോൾ രണ്ടിടത്തുംകൂടി നാനൂറു ആളുകൾവരെ കഞ്ഞി കുടിച്ചുവരുന്നതും ആകയാൽ ആയതു മുടക്കംകൂടാതെ നടത്തേണ്ടതിലേയ്ക്കായിട്ടു ഒരു ധർമ്മവരിക്കടലാസ് എഴുതി ഈ പ്രദേശങ്ങളിൽ ഒക്കെയും ഇതിനു മുമ്പിൽ തന്നെ അയച്ചിരിക്കുന്നതാകുന്നു. എങ്കിലും ഈ വകയ്ക്കുംകൂടി ഇപ്പോൾ ഒരു ലിസ്റ്റുണ്ടാക്കി അതിൽ സമ്മതമായി ചേരുന്ന ആളുകളെക്കൊണ്ടു ഒക്കെയും ഒപ്പിടുവിച്ചു കഴിയുന്നെടത്തോളവും വേഗത്തിൽ കൊടുത്തയച്ചു എഴുതി ബോധിപ്പിച്ചുകൊള്ളാവുന്നതാകുന്നു

ഡിപ്ടിപേഷ്കാർ രാമൻ ശങ്കരൻ (ഒപ്പ്)

കൊല്ലം ഡിവിഷനിൽ മേനവൻ ചെയ്തുപോന്നിരുന്ന ഓരോ പരിഷ്കാരങ്ങളും തിരുമനസ്സിലേക്കു വളരെ സന്തോഷമാകയാൽ ൧൦൩൭-ാമാണ്ടു ഇടവമാസത്തിൽ ശങ്കുണ്ണിമേനവനു ഒരു ശ്ലാഘനീയമായ നീട്ടു ദിവാൻജി മുഖാന്തിരം അയച്ചുകൊടുത്തു. ശങ്കുണ്ണിമേനവനുള്ള നീട്ടിന്റെയും അതു മേനവനു അയച്ചുകൊടുക്കുവാൻ ദിവാൻജിക്കയച്ച നീട്ടിന്റെയും പകർപ്പുകൾ താഴെ ചേർക്കുന്നു:—

നമ്പ്ര ൨൭൦.

ഡിപ്പ്ടിപേഷ്കാർ രാമൻശങ്കരന്ന നീട്ട്.

നിരന്ന ഡിവിഷൻ കാൎയ്യം വിചാരിക്കുന്നതിന്ന അയച്ചതിന്റെ ശേഷം പണ്ടാരവകക്കു മുതൽകൂട്ടി എടുപ്പിക്കയും മേലും മുതൽ കൂടിവരുവാനും കുടികളുടെ ക്ഷേമത്തിന്നും വേണ്ടുന്ന ജാഗ്രതകൾ ചെയ്കയും ചെയ്തുവരുന്നതുമല്ലാതെ കായംകുളത്തു കള്ളരുടെ ശല്യം അധികമായിട്ടിരിന്നതിനാൽ ആ കായൽവഴി പോകവരുന്നവരായ ആളുകൾക്ക വളരെ സങ്കടത്തിന്ന ഇടവരികകൊണ്ടു കള്ളന്മാരെയും പിടിപ്പിച്ചു മോഷണം പോയ മുതൽ കാൎയ്യങ്ങളും വരുത്തി കോട്ടിൽ ഏല്പിച്ചു കള്ളരണ്ടാകാതെയും വ്യാജപ്പുകയില വന്നഴിയാതെയും ഇരിപ്പാൻ തക്കവണ്ണം വേണ്ടുന്ന ബന്തോവസ്തുകൾ ചെയ്തിരിക്കുന്നതായും മറ്റും വിവരങ്ങൾ എല്ലാം എഴുതിവന്നതിനാലറിയുന്നു. ഇതിന്മുന്നും പണ്ടാരക്കാൎയ്യങ്ങളിലും കൂടി വേണ്ടുന്ന യത്നങ്ങളും ജാഗ്രതകളും ചെയ്തുവരുന്നതായി കാണുന്നതു കൊണ്ടു നമുക്ക വളരെ സന്തോഷമാകയും ചെയ്തു. മേലും ഇങ്ങനെ ഉള്ള കാൎയ്യങ്ങളിൽ ദൃഷ്ടിവച്ചു വിചാരിച്ചുവന്നാൽ ഗുണമൎയ്യാട്ടുവരുവാൻ ഇടവരുന്നതാകകൊണ്ടു അപ്രകാരം ജാഗ്രതയായിട്ടു വിചാരിച്ചു നടന്നുകൊള്ളുകയും വേണം എന്നും ഇക്കാൎയ്യം ചൊല്ലി. ൧൦൩൭-ാമാണ്ടു ഇടവമാസം ൧൩-ാംനു- ഡിപ്പ്ടി പേഷ്കാർ രാമൻശങ്കരന്ന നീട്ടു എഴുതിവിട്ടു എന്നു തിരുവുള്ളമായ നീട്ട്.

നമ്പ്ര ൨൭

ദിവാൻജിക്ക നീട്ട്.

ഡിപ്ടിപേഷ്കാർ രാമൻശങ്കരനെ ഡിവിഷൻ കാൎയ്യം വിചാരിക്കുന്നതിന്ന അയച്ചതിന്റെ ശേഷം പണ്ടാരവകക്ക മുതൽക്കൂട്ടി എടുപ്പിക്കയും, മേലും മുതൽക്കൂട്ടി വരുവാനും കുടികളുടെ ക്ഷേമത്തിനും വേണ്ടുന്ന ജാഗ്രതകൾ ചെയ്കയും ചെയ്തു വരുന്നതുമല്ലാതെ കായംകുളത്തു കള്ളന്മാരുടെ ശല്യം അധികമായിട്ടുതീൎന്ന, അതിനാൽ ആ കായൽവഴി പോക്കുവരത്തുള്ള ആളുകൾക്ക വളരെ സങ്കടത്തിന്ന ഇടവരികകൊണ്ട കള്ളന്മാരേയും പിടിപ്പിച്ച മോഷണം പോയ മുതൽ കാൎയ്യങ്ങളും വരുത്തി കോട്ടിൽ ഏല്പിച്ച കള്ളന്മാരുടെ ശല്യം ഉണ്ടാകാതെയും വ്യാജപ്പുകയില വന്നഴിയാതെയും ഇരിപ്പാൻ തക്കവണ്ണം വേണ്ടുന്ന ബന്തോവസ്തുകൾ ചെയ്തിരിക്കുന്ന സംഗതി ഇടപെട്ടെഴുതിയ സാധനം വന്നു. ആയതിന മറുപടിയായിട്ടു നമ്മുടെ സാധനം ഇതിനോടുകൂടി കൊടുത്തയച്ച എത്തിച്ചുകൊള്ളുകയും വേണം, എന്നും ഇക്കാൎയ്യം ചൊല്ലി ൧൦൩൩-ാമാണ്ട ഇടവമാസം ൧൩-ാം തീയതി ദിവാൻ രംഗാരായര മാധവരായൎക്ക നീട്ടു എഴുതി വിട്ടു എന്നു തിരുവുള്ളമായ നീട്ട്."

ഈ വിധമുള്ള നീട്ടുകൾ പുറപ്പെട്ടതറിഞ്ഞ ഉടനെ ശങ്കുണ്ണിമേനോന്റെ ഗുണകാംക്ഷികൾ പലരും സന്തോഷിച്ച അനുഗ്രഹത്തിന അനുമോദനകത്തുകൾ അയച്ചു. അതിൽ അന്നു കൊല്ലം സെഷ്യൻജ

ദ്ധിയായിരുന്ന വേദാദ്രീശദാസ മുതലിയാരവർകൾ അയച്ച എഴുത്തുമാത്രം മാതൃകയായി താഴെ ചേർക്കുന്നു :—

1st June 1860.

My dear Sir,

I have just had the extreme happiness of perusing the valuable neet and congratulate you from the bottom of my heart. You are indeed very lucky and what pleases me most is the channel through which it was sent to you. I am indeed very happy—very happy. May you prosper more and more and may all your undertakings be crowned with equal if not better success, is the ardent prayer, I need scarcely add, of your ever sincerely,

(Sd.) T. Vedadridasa Mudaliyar.

ഇയ്യിടയ്ക്കു് കല്ലട ഏതാനും വസ്തുക്കൾ ഉള്ള ഒരു പാതിരി ധാര ഒരു വസ്തുതർക്കം സംബന്ധിച്ചു പരാതി പറയുവാനായി പേഷ്കാരുടെ അടുക്കൽ വന്നിരുന്നു. സംഗതികൾ എല്ലാം കേട്ടയുടൻ സ്ഥലം വന്നു കണ്ടു തീർച്ചചെയ്യാം എന്നു മേനവൻ പറഞ്ഞു. ഉടനെ സായ്പു അക്കാലത്തെ ചില ഉദ്യോഗസ്ഥന്മാരുടെ അടുക്കൽ ഉള്ള പതിവനുസരിച്ചു ഒരു മടിശ്ശീല നിറച്ചു പണം മേനവനു കൊടുക്കാൻ ഭാവിച്ചു. ഇതു കണ്ടപ്പോൾ സത്യസന്ധനായ അദ്ദേഹത്തിനു ദേഷ്യം വരികയും സായ്പിനെ ഉടനെതന്നെ യാത്രയയച്ചതിന്റെ പിന്നാലെ ഇപ്രകാരം ഒരെഴുത്തയക്കുകയും ചെയ്തു: –

14th June 1860.

To.

The Reverend,..............................

My Dear Sir,

You might have perceived that I was not quite easy in mind during our interview this morning and to avoid all misunderstandings I have thought it proper to write and explain to you more fully than what I did in person. Your offer of the Pack of coins, to say the least, surprised me very much and put me in a very delicate position and I fear I did not explain myself to you sufficiently on the occasion. To speak candidly, the offer I must say, was highly offensive to my feelings. You perhaps meant no harm, although you called the transaction a strictly private one. But you should have been aware that my conscience could not permit me to have any private dealings in my public capacity. You said my going to Kalladay would put me to some expense; and your plea seemed to be to remunerate me on that account; but my going there, if I do go at all, would be only on duty as my usual tour to other places and if I were to receive the cost of my expenses from the parties on whose account I have undertaken such tours, I leave it to yourself

to judge in what light it would be viewed, and if I could do so with a clear conscience.

You are not I believe, quite unaware of my responsible position, the duties of which could not be well and satisfactorily performed without a clear hand and a clear conscience, both of which I feel confident, I have been by the mercy of providence, able to maintain by a good birth and a little education as well as constant intercourse with good society. I believe I have acquired a good reputation to preserve, and to endeavour my utmost to increase it is the only view I have at heart, being well aware that it is the only unperishable acquisition that human labour could amass in this world. To one of such feeling you can better conceive than I can explain, how painful the offer of the coins must have been. I am led to believe that you did it under the mistaken impression which many in your position labour under that native minds are not steady and could be easily bought up. I feel quite sure that such an offer would not be made to a European similarly situated as I am, and I do not see why it should be done to me.

You will clearly see into my views and know exactly my position and I should be

glad of any explanation you may have on the subject of the offer of the money.

I believe, you as a Christian and a Minister of the Gospel would ever be an advocate of good principles and you will not be surprised at my having taken up the matter in the light that I have done.

I remain,
My Dear Sir,
Yours obediently,
(Sd) Sungunny Menon.

ഇതിൽനിന്നു കൈക്കൂലി മുതലായവയെ മേനവൻ എങ്ങിനെ ഗണിച്ചുവന്നു എന്നു പ്രത്യക്ഷപ്പെടുന്നു.

ചേർത്തല ഡിവിഷനിൽ മുനമ്പം എന്ന സ്ഥലത്തു എടക്ക സുറിയാനിക്രിസ്ത്യന്മാരും, ജോനകന്മാരും തമ്മിൽ അവരുടെ പള്ളികളുടെ മുമ്പിൽ കൂടി ശവം കൊണ്ടുപോകുന്ന കാര്യത്തിൽ വലുതായ ലഹളയുണ്ടായി; മൂന്നു നാലുപേർ ലഹളയിൽ മരിക്കയും ചെയ്തു: ഈ സംഗതി അന്വേഷണം ചെയ്യുന്നതിനും മററുമായി കൊല്ലം പേഷ്കാർ ശങ്കുണ്ണിമേനവനെയും മിസ്റ്റർ കോലപ്പ സായ്പിനെയും പ്രത്യേക കമ്മിഷണറന്മാരായി നിയമിച്ചു. അവർ മുനമ്പം, പറവൂർ മുതലായ പ്രദേശങ്ങളിൽ ചെന്നു അന്വേഷണം ചെയ്തു ലഹളയിൽ ഉൾപ്പെട്ടവരെ വിസ്തരിച്ചു ശിക്ഷിക്കയും, ഇരുപക്ഷകളെയും സമാധാനപ്പെടുത്തുകയും ചെയ്തു.

ഈ പ്രത്യേക ജോലിയിൽ പറവൂർ മുതലായ സ്ഥലങ്ങളിൽ താമസിക്കുമ്പോൾ മഹാരാജാവു തിരുമനസ്സുകൊണ്ടു നാട്ടു തിങ്ങിയതായി അറിവുകിട്ടി. ഈ വൎത്തമാനം കേട്ടപ്പോൾ മേനവൻ ഒരു ഇടിവെട്ടുകൊണ്ടതുപോലെ താഴെ വീണുപോയി. ഈ മഹാരാജാവായിരുന്ന ശങ്കുണ്ണിമേനവനെ ചെറുപ്പം മുതല്ക്കു കൊട്ടാരത്തിൽ താമസിപ്പിച്ചു അവിടുത്തെ ആശ്രിതന്മാരുടെ കൂട്ടത്തിൽ ചേൎത്തു കൊട്ടാരത്തിലും ഗവൎമ്മെണ്ടു സൎവീസിലും ഉദ്യോഗം കൊടുപ്പിച്ചു. ആയതിനാൽ ഈ തിരുമേനിയുടെ പെട്ടെന്നുള്ള മരണം മേനവനു ഒരു വലിയ നഷ്ടമായിപ്പോയി എന്നു പറയേണ്ടതില്ലല്ലൊ. ഈ മഹാരാജാവു തിരുമനസ്സുകൊണ്ടു ചെറുപ്പത്തിലെ ഇംഗ്ലീഷ്, സംസ്കൃതം, മലയാളം, തമിഴ്, മഹാരാഷ്ട്രം, തെലുങ്കു, ഹിന്ദുസ്ഥാനി മുതലായ ഭാഷകളിൽ നൈപുണ്യം സമ്പാദിച്ചിരുന്നു. ഇതുകൂടാതെ റസിഡൻസി സർജനായിരുന്ന ഡാക്ടർ ബ്രൌൺ ദൊരയുടെ പക്കൽനിന്നും ഇംഗ്ലീഷ് വൈദ്യം, ജനറൽ സയൻസ് (പ്രകൃതിശാസ്ത്രം) ശരീരശാസ്ത്രം മുതലായതും, മിസ്റ്റർ കാൽഡിക്കു ദൊരയുടെ അടുക്കൽ രസതന്ത്രം മുതലായതും പഠിച്ചു. ഇംഗ്ലീഷ് വൈദ്യം പഠിച്ചതോടുകൂടി ഓരോ ചികിത്സകളും ചെയ്വാൻ തുടങ്ങി. മദ്രാസ്സ്, ബൊംബെ മുതലായ സ്ഥലങ്ങളിൽനിന്നും ഓരോ ഇംഗ്ലീഷുമരുന്നുകൾ വരുത്തി കൊട്ടാരത്തിൽ ഒരു മുറിയിൽ ഒരു വൈദ്യശാല ഏൎപ്പെടുത്തി. അനേക സാധുക്കളും നമ്പൂരിമാർമുതലായ ഉന്നതജാതിക്കാരും മുറക്കു തിരുമനസ്സി

ലെ ആശുപത്രിയിൽനിന്നും മരുന്നുവാങ്ങി ഉപയോഗിക്ക പതിവായിരുന്നു. തിരുമനസ്സിലെ ചികിത്സയുടെ ഫലം എല്ലായ്പോഴും തൃപ്തികരമായിരുന്നതിനാൽ ദിനംപ്രതി ചികിത്സക്കായി വരുന്ന ദീനക്കാരുടെ എണ്ണം വർദ്ധിച്ചുതുടങ്ങി. എന്നാൽ ഇതൊന്നും അലൌകികമായി വിചാരിക്കാതെ ഏററവും താല്പൎയ്യത്തോടെ അവരെ എല്ലാം നോക്കി ഓരോ മരുന്നുകൾ കൊടുത്തു അവരുടെ ദീനങ്ങൾ സുഖപ്പെടുത്തി. അവിടത്തെ ആശുപത്രിയുടെ, നടത്തിപ്പിനേയും, മരുന്നുകൾ കൊടുക്കുന്നതിനും മററും ചെയ്തിരിക്കുന്ന ഏൎപ്പാടുകളേയും മററും കണ്ടിട്ടു ഡർബാർഫിസിഷ്യൻ (പ്രധാന സൎക്കാർ ഇംഗ്ലീഷു വൈദ്യർ) വളരെ അതിശയപ്പെടുകയും ഏററവും ശ്ലാഘിക്കയും ചെയ്തിട്ടുണ്ട്. തിരുമനസ്സിലെ ജ്യേഷ്ഠസഹോദരനായ സ്വാതിതിരുനാൾ മഹാരാജാവു തിരുമനസ്സിലേക്കു ഒരിക്കൽ ഒരു വയററിളക്കം ഉണ്ടായി. കൊട്ടാരംവക അനേകം നാട്ടുവൈദ്യന്മാർ ഇംഗ്ലീഷ് വൈദ്യന്മാർ ഇവർ എല്ലാം ചികിത്സിച്ചിട്ടും സുഖമായില്ല. ഒടുക്കം ഈ തിരുമേനിതന്റെ വൈദ്യശാലയിൽനിന്നും മരുന്നുകൊടുത്തു സുഖപ്പെടുത്തുകയും, ജ്യേഷ്ഠൻ തിരുമനസ്സ്കൊണ്ടു വളരെ സന്തോഷിക്കയും ചെയ്തു. സാധുക്കളെ ചികിത്സിക്കുന്നതിൽ തിരുമനസ്സുകൊണ്ടു പ്രത്യേകം താല്പൎയ്യവും ശ്രദ്ധയും കാണിച്ചുവന്നു. ഒരിക്കൽ കൊട്ടാരത്തിലെ വേലക്കാരായ രണ്ടുമൂന്നു കുട്ടികൾ തിരികൊളുത്തി കളിച്ചുംകൊണ്ടിരുന്നു. എന്നാൽ അതിൽനിന്നു ഒരു തീപ്പൊരി എങ്ങനെയോ

അടുത്തു ഒരു മുറിയിലുണ്ടായിരുന്ന വെടിമരുന്നിൽ വീഴുകയും അതു കത്തി കുട്ടികൾക്കു അതികഠിനമായി പൊള്ളുകയും മററും ചെയ്തു. ഈ വിവരം അറിഞ്ഞ ഉടൻ തിരുമനസ്സുകൊണ്ടു വേഗം കുട്ടികളെ തിരുമുമ്പാകെ കൊണ്ടുവരാൻ ശട്ടംകെട്ടി വേണ്ടുന്ന മരുന്നുകൾ കൊടുത്തു. ഉടൻതന്നെ അതിവേഗത്തിൽ ഡർബാർഫിസിഷ്യനെ കൂട്ടിക്കൊണ്ടുവരാൻ ഒരു ഉറപ്പുകാരനേയും പറഞ്ഞയച്ചു. ഡർബാർഫിസിഷ്യൻ വന്നപ്പോൾ തിരുമനസ്സ്കൊണ്ടു, കുട്ടികൾക്കുപററിയ അപകടത്തേയും, അതിലേക്കു അവിടുന്നു ചെയ്തു ചികിത്സകളേയും പററിപറകയും, അതു ശരിയായോ എന്നും, ഇല്ലെങ്കിൽ വേറെ എന്തെങ്കിലും ചെയ്യണം എന്നും കല്പിച്ചതിനു മറുപടിയായി അവിടുന്നു ചെയ്തു ചികിത്സ ഏററവും ശരിയായിട്ടുള്ളതാണെന്നും പൊന്നുടയതിനു ഇതിൽ കൂടുതൽ ഒന്നും വേണ്ടെന്നും പറഞ്ഞു. പിന്നീടു യാത്ര പിരിയാറായപ്പോൾ തനിക്കു അടിയന്തിരമായി ആരും വന്നു കണ്ടപ്പോൾ രാജകുടുംബത്തിൽ ആർക്കെങ്കിലും സുഖക്കേടായിരിക്കും എന്നാണു വിചാരിച്ചതു് എന്നു സായ്പു പറഞ്ഞു. ഇതു കേട്ടപ്പോൾ മനുഷ്യർ, രാജാവാകട്ടെ, വേലക്കാരനാകട്ടെ എല്ലാം ഒരുപോലെ ആണെന്നും, കഷ്ടപ്പാടുകളും ബുദ്ധിമുട്ടുകളും വന്നാൽ അനുഭവം എല്ലാക്കും ഒരുപോലെ ആയതിനാൽ ഇങ്ങനെയുള്ള കാര്യത്തിൽ ഈ ഭേദഗതി വിചാരിക്കാൻ പാടില്ലാ എന്നും മറുപടി കല്പിച്ചു ഇതിൽ നിന്നു

തിരുമനസ്സിലെ സൽഗുണം എത്രമാത്രമാണെന്നു ഊഹിക്കാം.

രസതന്ത്രം പഠിച്ചതോടുകൂടി ആ വകക്കു ഉപകരിക്കുന്ന അനേകസാമഗ്രികൾ വരുത്തി ഓരോ പരീക്ഷകൾ നടത്തുകയും മററും ചെയ്തുവന്നു. ഈ വകയിലെല്ലാം അവിടത്തെ സഹായിക്കാനായി ഏതാനും സേവന്മാരുണ്ടായിരുന്നു അതിൽ ഒരാളായിരുന്നു ശങ്കുണ്ണിമേനവൻ.

തിരുമനസ്സിലേക്കു അക്കാലത്തുതന്നെ ശങ്കുണ്ണിമേനവനോടു എത്രത്തോളം സ്നേഹമായിരുന്നു എന്നുള്ളതിലേക്കു ദൃഷ്ടാന്തമായി ഒരു ചെറിയ സംഭവത്തെ താഴെ ചേക്കുന്നു.

രസതന്ത്രം സംബന്ധിച്ചു ഓരോ പരിശോധനകളും പ്രവൃത്തികളും നടത്തുവാനായി ഇംഗ്ലണ്ടിൽ നിന്നും ചില പുതിയ ഗ്ലാസ്സുസാമാനങ്ങൾ വന്നുചേൎന്നു ഉടനെ അവയിൽ നിന്നു ഒരു ഗ്ലാസ്സ് കൂജാ എടുത്തു റോസാപ്പൂവിന്റെ സത്തുവാററി എടുക്കാൻ വേണ്ട ഏർപ്പാടു ചെയ്തു. ഗ്ലാസ്സ് കൂജാവിൽ സാമാനങ്ങൾ എല്ലാം ഇട്ടു സ്പിരിട്ടൊഴിച്ചു കത്തിച്ചിട്ടുള്ള വിളക്കിൽ കാണിച്ച് ചൂടുപിടിപ്പിച്ചു. ചൂടുശരിയായി കൂജാവിൽ തട്ടുന്നില്ലെന്നുകണ്ടു തിരുമനസ്സുകൊണ്ടു അടുക്കൽ നിന്നിരുന്ന ശങ്കുണ്ണിമേനവനോടു കൂജാ കുറേകൂടി പൊക്കിവെയ്ക്കുവാൻ കല്പിച്ചു. കല്പനപ്രകാരം മേനവൻ ഒരു മേസ എടുത്തുപിടിച്ചുംകൊണ്ടു് അതിനെ കിളത്തി. ഗ്ലാസ്സ് കൂജാവിൽ നല്ലപോലെ ചൂടുപിടി

ച്ചിരുന്നതിനാൽ കൈയ്യിൽ മുട്ടതട്ടുകയും അതോടുകൂടി പിടിവിട്ടുപോകയും ആ ഗ്ലാസ്സ് പാത്രം താഴെ വീണു പൊട്ടി അനേകകഷണങ്ങളാകയും ചെയ്തു. ഗ്ലാസ്സ് പൊട്ടിയപ്പോൾ മേനവനു വലിയ ഭയമായി. എന്നാൽ തമ്പുരാൻ ദേഷ്യപ്പെടാതെ സമാധാനത്തോടെ "മേനവന്റെ കൈ പൊള്ളിയോ" എന്നു ചോദിച്ചു. "ഇല്ലാ" എന്നു പറഞ്ഞപ്പോൾ സന്തോഷിച്ച് ഇങ്ങനെ കല്പിച്ചു "ഗ്ലാസ്സ് പോയെങ്കിൽ പോകട്ടെ, ഇങ്ങനെയുള്ള അനേകം ഗ്ലാസ്സുകൾ ഇനിയും വരുത്താം. എന്നാൽ നിന്റെ കൈ പൊള്ളുകയോ വേറെ ഏതെങ്കിലും വിധത്തിൽ ഉപദ്രവം ഉണ്ടാകയോ ചെയ്താൽ എനിയ്ക്കു വളരെ മനസ്താപം ഉണ്ടാകുന്നതാണ്." ഇതിൽ നിന്നും തിരുമനസ്സിലെ ആശ്രിതവാത്സല്യം, ദയ മുതലായ സൽഗുണങ്ങൾ പ്രത്യക്ഷപ്പെടുന്നു. തിരുമനസ്സിലെ അപാരമായ ബുദ്ധിശക്തി, ജനരഞ്ജന, ഔദാര്യം, ആശ്രിതവാത്സല്യം, സുമുഖത, ഓരോ ഭാഷകളിലുള്ള പാണ്ഡിത്യം ഇവയെല്ലാം പററി അനേക യൂറോപ്യന്മാർ ഓരോ സന്ദർഭങ്ങളിൽ വളരെ ശ്ലാഘിച്ചു പറഞ്ഞിട്ടുണ്ട്. ഇങ്ങനെയെല്ലാം ഇരുന്ന തിരുമനസ്സിലെ മരണം ശങ്കുണ്ണിമേനവനെ ഏററവും ദുഃഖസമുദ്രത്തിലാക്കി എന്നു പറയുന്നതിൽ യാതൊരു അതിശയോക്തിയും ഇല്ല.

തിരുമനസ്സുകൊണ്ടു നാടുനീങ്ങിയതു ൧൦൩൬-ചിങ്ങം ൨-ാംനു- ആയിരുന്നു. അവിടുത്തെ കാലശേഷം തിരുവിതാംകൂർ മഹാരാജാവായി തീർന്നതു് വിശ്വവിശ്രുതനും അതിഗംഭീരനുമായിരുന്ന ആയില്യം തിരു

നാൾ തിരുമനസ്സുകൊണ്ടാണു്. ൧൦൩൬ — ചിങ്ങം ൨൮-൦൩൬- ആയില്യം തിരുനാൾ തിരുമനസ്സുകൊണ്ടു സിംഹാസനാരോഹണം ചെയ്തു. ഈ തിരുമേനിയും ശങ്കുണ്ണിമേനവനോടു പ്രത്യേകം താല്പൎയ്യമായിത്തന്നെ ഇരുന്നു.

ആയില്യം തിരുനാൾ തിരുമനസ്സുകൊണ്ടു ഇക്കൊല്ലം ചില വലിയ ഉദ്യോഗസ്ഥന്മാൎക്കു ശമ്പളക്കൂടുതൽ കൊടുത്തു. ഈ വൎത്തമാനം കേട്ടപ്പോൾ ചേൎത്തല ഡിവിഷൻപേഷ്കാരായിരുന്ന രാമൻപിള്ള ശങ്കുണ്ണിമേനവനു ഇപ്രകാരം ഒരെഴുത്തയച്ചു

“..................തങ്ങൾ തിരുവനന്തപുരത്തു പോയതായി കേട്ടതുകൊണ്ടാണു് ഇവിടെ വന്നതിന്റെ ശേഷം എഴുതി അയക്കാഞ്ഞതു്. ചെറുമനത്തെ കാൎയ്യം അതിന്മണ്ണം തന്നെ. എന്നാൽ പാട്ടാളിയുടെപേൎക്കോ, മകന്റെ പേൎക്കോ എന്നു തങ്ങളുടെ അഭിപ്രായം അറിഞ്ഞുചെയ്യണമെന്നു താമസിക്കുന്നു. ഇക്കാൎയ്യത്തിൽവെച്ച മാവേലിക്കര തഹശീൽദാരും എഴുതിയിരുന്നു. തിരുവനന്തപുരത്തു എല്ലാപേൎക്കും നൂതനമായിട്ടു ശമ്പളം കൂട്ടിയതായി കേട്ടു. നമുക്കു എല്ലാപേൎക്കും ശമ്പളത്തിന്റെ കാൎയ്യം ഒന്നു പറയേണ്ടതാണോ. നമുക്കു അടുത്തുണ്ടെന്നോ മാററമെന്നോ ധ്വനിയായി കേൾക്കുന്നു. അതുകൊണ്ടു ശമ്പളത്തിന്റെ കാൎയ്യം നാം പറഞ്ഞാൽ കേൾക്കയില്ലായിരിക്കാം എങ്കിലും ശമ്പളത്തിന്റെ കാൎയ്യം പറക എന്നു വച്ചിട്ടുണ്ടു്. തങ്ങളുടെ അഭിപ്രായവും അറിയണം. ഈ എഴുത്തു വന്നു ചേൎന്ന വിവരത്തിനും ശരീ

മസ്ഥിതി വർത്തമാനങ്ങൾക്കും എഴുതി അയക്കുമെന്നു വിശ്വസിക്കുന്നു. ശേഷം പിന്നാലെ.

ഞാതിച്ചൻ രാമൻ (ഒപ്പ്)

൧൦൩൬—ഇടവം ൨൬-ാംനു-

അധികം താമസിയാതെ തനിക്കു പെൻഷൻ ആണെന്നു അറിഞ്ഞു ൧൦൩൭-ാമാണ്ടു ചിങ്ങമാസം മുതൽ മൂന്നു മാസത്തേക്കു അവധി വേണമെന്നു രാമൻപിള്ള പേഷ്ക്കാർ ആവശ്യപ്പെട്ടു. ആ ഒഴിവിൽ തല്ക്കാലത്തേക്കു ചേർത്തല ഡിവിഷനിലേക്കു ശങ്കുണ്ണിമേനവനെ കൊല്ലത്തുനിന്നും സ്ഥലം മാററി. ഉടൻ അവിടെ ചെന്നു കാര്യാന്വേഷണത്തിൽ പ്രവേശിച്ചു. ചേർത്തല ഡിവിഷനിൽ വന്നു ചേർന്ന ആ അവസരത്തിൽ ആയില്യം തിരുനാൾ തിരുമനസ്സുകൊണ്ടു ശങ്കുണ്ണിമേനവനു ഇപ്രകാരം എഴുതയച്ചു.

8th Sept. 1861.

My dear Peishcar,

I am in receipt of your letter of the 23rd instant as well as your public communication. I was much gratified at the very favourable results of your exertions in the general improvement of the Quilon Division and I have to say that it is much creditable to you and at the same time quite satisfactory to me. Mudaliar told me all the particulars alluded to. Wishing you every success in the Shertbalay Division.

I remain,
Yours very truly,
(Sd.) Rama Varma.

ആയിടയ്ക്കു ക്രിസ്ത്യാനികളുടെ ഇടയിൽ ഒരു മത്സരമുണ്ടായി. അവർ രണ്ടു കക്ഷികളായിപ്പിരിഞ്ഞു ഡിവിഷനിലെ ഓരോ ഭാഗത്തു ഓരോ ലഹളകൾ നടത്തിത്തുടങ്ങി. ഇവയെ അമർച്ച് ചെയ്യുന്നതിനു മേനവൻ വേണ്ട നിഷ്കൃഷ്ടകൾ ചെയ്തിരുന്നു. ലഹള സ്ഥലങ്ങളിൽ മേനവൻ ചെന്നു ഇരുകക്ഷിക്കാരെയും പറഞ്ഞു സമാധാനപ്പെടുത്തിവന്നു. എന്നിട്ടും ലഹള ശമിക്കാതെ പിന്നെയും അങ്ങുമിങ്ങും സമാധാന ലംഘനം സംഭവിച്ചു. ഈ വക വഴക്കുകളും ലഹളകളും ഉണ്ടാക്കുന്നതിനു ചില സർക്കാരുദ്യോഗസ്ഥന്മാരും സഹായിക്കുന്നുണ്ടെന്നു മേനവനു അറിവു കിട്ടുകയാൽ അതിനെപ്പറ്റി ഗൂഢമായി അന്വേഷിച്ചുതുടങ്ങി. ൧൦൩൭-ാമാണ്ടു ആരംഭത്തിൽ ചില പ്രവൃത്തികാരന്മാരും, താലൂക്ക ഉദ്യോഗസ്ഥന്മാരും, ഈ ക്രിസ്ത്യാനികളുടെ ഓരോ ഭാഗത്തുചേർന്നു രണ്ടു കൂട്ടരെയും അവരവരുടെ ബലാബലംപോലെ മത്സരിപ്പിക്കയും മറ്റും ചെയ്തുവരുന്നതായി പേഷ്കാർക്കു ബോദ്ധ്യംവന്നു അതിനെ മുളയിൽ നുള്ളിക്കളയണമെന്നു വെച്ചു ചേർത്തല ഡിവിഷനിലെ എല്ലാ ഉദ്യോഗസ്ഥന്മാർക്കും ഒരു സർക്കുലർ അയച്ചു. അതു ഇപ്രകാരം ആയിരുന്നു.

സർക്കുലർ.

നമ്പ്ര ൩൨൪. പോലീസ്.

"വൈക്കം മുതൽ ൧൧ തഹശീൽദാരന്മാർക്കും ചേർത്തല സംപ്രതിക്കാരനും ഗുമസ്തനും.

"മലയാളത്തിൽ പാൎക്കുന്ന റോമൻ കത്തോലിക്കക്കാരായ സുറിയാനികളുടെ മെത്രാനായിട്ടു ഇപ്പോൾ വന്നിരിക്കുന്ന മാർ തോമാസ് എന്ന ആളും, വരാപ്പുഴ പാൎക്കുന്ന മെത്രാനും രണ്ടുകക്ഷികളായിട്ടു തീൎന്നു ഹർജികൾ ബോധിപ്പിച്ചു വരുന്നതിനെപ്പററി ഇതിനു മുമ്പിൽ ഹജൂരിൽനിന്നും ഉത്തരവു കൊടുത്തയച്ചിട്ടുണ്ടല്ലോ. ആ ഉത്തരവിലെ താൽപൎയ്യപ്രകാരം അല്ലാതെ സ്ഥലത്തുള്ള പാൎവ്വത്യകാരന്മാരു മുതലായ ചില്ലറ ജീവനക്കാർ ഓരോ കക്ഷിക്കാരുക്കു ചില സഹായങ്ങൾ ചെയ്തുവരുന്നതായി കേട്ടിരിക്കുന്ന പ്രകാരവും ഉത്തരവിന്നു വിപരീതമായി പ്രവൎത്തിക്കുന്നവരെ നമ്പ്രിൽ ചേൎത്തു വിസ്തരിച്ചു തക്കകുററം നിശ്ചയിക്കേണ്ടുന്ന സംഗതിയെക്കുറിച്ചു രായസംവക ൧൩൭൭-ാ മത നമ്പ്രിൽ ആവണിമാസം ൩൧-നു എഴുതിയ സാധനം വന്നിരിക്കുന്നു. മതസംബന്ധമായ കാൎയ്യത്തിൽ ആ ഉത്തരവിലെ താല്പൎയ്യംപോലെ ജനങ്ങൾ അവനവന്റെ മനസ്സുപ്രകാരം നടപ്പാനുള്ളതല്ലാതെ ഇന്ന ആളിന്റെ കീഴ് വഴങ്ങി നടന്നുകൊള്ളണമെന്നു നിൎബന്ധം ചെയ്യിപ്പാൻ പാടില്ലാഴികയാൽ വരാപ്പുഴ മെത്രാനു കീഴ്‌വഴങ്ങി നടപ്പാൻ മനസ്സുള്ള ആളുകൾ അങ്ങനെയും, ഇപ്പോൾ വന്നിരിക്കുന്ന മാർതൊമ്മാസ്സ് മെത്രാനെ ആശ്രയിച്ചു നടക്കേണമെന്നു ഇഷ്ടം ഉള്ളവർ അപ്രകാരവും നടന്നുവരുന്നതും ഈ രണ്ടുവകയിലും സൎക്കാർ ആളുകൾ പ്രവേശിച്ചു യാതൊരു സഹായവും, വിരോധവും ചെയ്യാവുന്നതല്ലാത്തതും കൊണ്ടു, അങ്ങനെ ശരി

യായ് ശട്ടം കെട്ടിനടക്കയും നടത്തിക്കയും ചെയ്യുന്നതും അല്ലാതെ ഈവക തക്കം ഹേതുവാൽ ജനങ്ങളുടെ സൌഖ്യത്തിനും സമാധാനത്തിനും വിരോധത്തിനും ഇടവരുത്തുന്ന ആളുകളുടെ പേരിൽ ഉള്ള കാൎയ്യം പോലീസ് നമ്പരിൽ ചേൎത്തു വിസ്തരിച്ചു ഉത്തരവിലെ നിബന്ധനപോലെയു റഗുലേഷൻ പ്രകാരവും തീൎച്ചയാക്കികൊള്ളുകയും വേണം. ഈ ഉത്തരവിലെയും ഇതുസംബന്ധമായി വന്നിട്ടുള്ള ഉത്തരവുകളിലെയും താല്പൎയ്യം ആ മണ്ഡപത്തുംവാതുക്കൽ ചേന്ന സുറിയാനി, റോമൻ കത്തോലിക്ക പള്ളിക്കാറരെയും കൂടി തെൎയ്യപ്പെടുത്തികൊള്ളുവാനുള്ളതാകുന്നു.

ഇച്ചെയ്തിക്ക എഴുതിയ ടിപ്ടി പേഷ്കാർ

രാമൻ ശങ്കരൻ (ഒപ്പ്).

൧൦൩൧-ാമാണ്ട പുരട്ടാശിമാസം വ്യ-ാംനു-"

മേനവൻ ഇങ്ങനെയെല്ലാം വളരെ ഉൗൎജ്ജിതമായ് ശട്ടംകെട്ടിയിരുന്നതിനാൽ ലഹള വൎദ്ധിക്കാതെ ഒരു വിധം ശമിച്ചു.

ചേൎത്തല ഡിവിഷൻ സ്ഥിരം പേഷ്കാർ രാമൻ പിള്ള തുലാമാസം വ്യ-ാംനു- (അവധിയിൽ ഇരിക്കുന്ന കാലത്തു) മരിക്കയാൽ ശങ്കുണ്ണിമേനവനെത്തന്നെ ചേൎത്തലെ ഡിവിഷൻ ജോലി നോക്കുവാൻ കല്പിച്ചു നിയമിച്ചു മേനവനു ആക്ടിംഗ് ദിവാൻ പേഷ്കാർ എന്ന സ്ഥാനം കൊടുത്തതു കൂടാതെ എടക്കാലത്തു കൂട്ടിക്കൊടുത്തിരുന്ന ൧൦൦-രൂപാ ശമ്പളത്തെ സ്ഥിരമായി കൂട്ടിക്കൊടുക്കുകയും ചെയ്തു. ഇപ്പുറം

ശങ്കുണ്ണിമെനവന്റെ ശമ്പളം ൩൦൦ രൂപായായി.
ഈശമ്പളക്കൂടുതൽ സംബന്ധിച്ച ഹജൂരിൽ നിന്നു
റസിഡണ്ടിന്ന അയച്ച എഴുത്തു താഴെ ചെൎക്കുന്നു.

No. 2578. Huzur Cutcherry,
Trivandrum—23rd Oct 1861.

To

F. N. Maltby Esq.,
British Resident of Travancore,
&c., &c., &c.,

Sir,

I have the honor to inform you that His Highness the Maharaja has been pleased to issue a *neet* under this date appointing Deputy Peishcar Shungunny Menon as acting Dewan Peishcar to continue in charge of the Northern Division.

When the late several promotions were made in the Huzur Cutcherry, His Highness fully intended to exhibit some mark of encouragement to that officer also at an early period, an intention which His Highness desired the Dewan to make known to you and His Highness since understood from the Minister that you concurred in His Highness' wishes. His Highness therefore hopes that the present arrangement will be satisfactory to you.

Shungunny Menon formerly received as Deputy Peishcar Rs. 250/ a month. Latterly an increase of Rs. 100 was made to his salary and he will continue to draw as acting Dewan Peishcar the monthly pay of Rs. 350.

I have &c.,
(Sd.) Ananda Row,
Dewan Peishcar in charge.

എന്നാൽ മേനവന്ന കൊടുത്ത ഈ കൂടുതൽ മറെറല്ലാ പേഷ്കാരന്മാൎക്ക കൊടുത്ത കൂടുതലിനെ വിചാരിക്കുമ്പോൾ വളരെ കുറവായിരുന്നതിനാൽ ഇതിനെപ്പററി റസിഡണ്ടിന്റെ അടുക്കൽ ഒരു പരാതി ബോധിപ്പിച്ചു. അതിന്റെ ഒരു പ്രതി താഴെ ചേൎക്കുന്നു:—

Kottayam, 14th December 1861.

To
F. N. Maltby Esq.,
British Resident of Travancore,
&c., &c., &c.

Sir,

I beg leave most respectfully to submit the following lines for your just and impartial consideration.

That I am now 25 years in the service of the Travancore Government of which 17 in the public and 8 in the private service of His Highness the Rajah.

That I was at first admitted in the public service in 1814 on a monthly salary of 10 Rs as a section writer in the Huzur English office and afterwards promoted to the office of Assistant record-keeper in 1845, Malayalam Translator in 1846, Head record keeper in 1847, Manager of English office in 1848, Deputy Magistrate Sheristadar in 1850, Magistrate 1st Sheristadar in 1854 and Deputy Peishcar in 1858.

That myself and Ananda Row the present Dewan Peishcar were appointed on the same day as Deputy Peishcars and a few days afterwards I was selected as the Southern Division Peishcar on the special recommendation of the then Resident General Cullen, though there were besides myself at the time, in the Huzur Cutcherry a Dewan Peishcar (Velu Pillai)and a Deputy Peishcar (Ananda Row.)

That I discharged my duties to the entire satisfaction of His Highness the Maha Rajah the British Resident; the Dewan and the people in general for a period of 15 months, during which time the increase of revenue was upwards of Rs. 500,000. Though I had to encounter various difficulties such as the Shanar disturbances &c., as a proof of this statement I hold testimonials from all the personages above referred to.

That I was afterwards transferred to the Quilon Division at my own request where, also I was singularly successful in the management of both that of Revenue and the Police. His Highness the Maha Raja having been pleased with my exertions, signified His Royal satisfaction by awarding me an increase of Rs. 50 pay and a present of 600 Rs; further issued a special communication to my address under His Highness' Sign Manual which was forwarded to me through the Dewan with a letter from himself expressive of his own satisfaction. The Dewan at the same time issued a circular communication on the subject to the other three Division Peishcars.

That I was 22 months in charge of the Quilon Division during which time I received several pleasing communications from the Dewan on the increase of revenue and detection and suppression of crimes. The increase of Revenue in the first year was more than a lac of Rupees and an additional increase in the year following.

That in August last I was ordered to act for the late Dewan Peishcar Raman Pillai as he had obtained leave and ever since I am in charge of this Division the most responsible and extensive of the four Divisions of Travancore.

That since I took charge of this Division the Revenue has increased in every month from 5 to 10 thousand Rupees and upwards, and crimes of heinous nature have been on the decrease nay, there was not a single instance up to this day of gang robbery, a trocious highway robbery and murder; whereas the daringness of robbers in these parts has been such as in the month previous to my coming here a most awful and attrocious robbery has been committed even in a few miles from the residence of the Division Peishcar and no satisfactory clue of the same had been obtained but I am glad to say that I was successful after my arrival here to trace out and apprehend the principal of the criminals by placing myself in communication with the British authorities of Cochin.

That when the post of the Dewan Peishcar became vacant by the death of Raman Pillay I was rightly entitled to succeed first because of my seniority and claims if not superiority in experience and capacity, 2nd because of the Northern Division being the largest was always in the charge of a Dewan Peishcar, 3rd because I was the person acting for the Dewan Peishcar by whose death the vacancy occurred and my claim was admitted by a portion of his pay being transferred to me.

That I am confident that the time is altered much and that one in the days of His Highness the present Maha Raja, yourself and the Dewan Madhava Row may expect justice rendered to him even without being asked for This encouraged me to keep quiet without urging my claims and rights.

That by a communication I had now received from the Dewan Peishcar Ananda Row that only one hundred Rupees out of the deceased Raman Pillay Peishcar's pay has been added to my present salary, and increased the same to Rs. 350 a month and I am still to remain a Deputy Peishcar but not a Dewan Peishcar whose salary is only 400 Rupees.

That it is a matter of some grievance to me to continue a Deputy Peishcar after the services rendered to the Sirkar as above said and to receive a smaller emolument than my colleague who had his pay as Deputy Peishcar Rs. 250 including his pension Rs. 130 whereas my pay alone was Rs. 250 being the fixed emolument of the Deputy Peishcar.

Under the above circumstances I request you will be kindly and justly pleased to intercede in my behalf with the sirkar and obtain me the title of Dewan Peishcar with an increase of 50 Rupees to my present salary

making in all 400 Rs· equal to the pay of the Dewan Peishcar Ananda Row.

For doing this piece of justice to me I shall ever feel grateful to you·

I remain·
Respected Sir,
Your most obedient and
very humble servant,
(Sd) P. Shungunny Menon.

റസിഡണ്ടിന്റെ പക്കൽക്കൊടുത്ത ഈ പരാതി ഹർജ്ജിക്കയുപ്പററി മഹാരാജാവു തിരുമനസ്സിലേക്കും വിശാഖം തിരുനാൾ തിരുമനസ്സിലേക്കും മേനവൻ എഴുതി അയച്ചിരുന്നു. വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ടു് അതിലേക്കു് ഈപ്രകാരം ഒരു മറുപടി കൊടുത്തു.

My dear Shungunny Menon,

"
.......................................................

Now, I turn to the main point of your letter and I must speak plainly because there is not a more important office between friends than that of plain speaking.

I have always been fully of opinion that you have been very inadequately paid both absolutely and relatively· A Dewan Peishcar in charge of a Division has all the work and responsibility of a sub-collector and in some respects more. A sub-collector's pay is

Rs. 1678. Even Deputy Collectors in charge of Divisions receive Rs, 600. The former Dewan Peishcars when they had nothing to do in the out stations and when they were simply superintending Departments which are now controlled by Sheristadars received Rs. 600. It is hence that I say that the salaries are absolutely inadequate. Considering the present market value of the necessaries of civilised life and considering the important nature of their duties the Peishcars in charge of the Divisions ought to receive more than Rs. 600. There is another reason. The sircar revenue has considerably increased partly at least owing to the zealous exertions of the Peishcars and they therefore have a right to a corresponding remuneration. Thus I have shown they deserve more than Rs. 600. There should therefore be no hesitation in giving at least Rs. 600 each.

Then I say your pay is relatively inadequate. Having the same amount of work and the same rank as those who are paid higher you and Rama Row ought in justice to get what the others do. If anything is necessary to strengthen this argument it is the acknowledged fact that you and Rama Row work far more assiduously than the others. Thus absolutely speaking you should get

Rs. 600/ at least and relatively speaking you should get Rs. 400/ equal to the others. To treat you in any other way is simply unjust. This is my sincere impression.

..................................................

I am,

Yours very sincerely

Rama Varma, Visakhom Thirunal.

൧൦൩൭-ൽ ആലപ്പുഴ ട്രഷറിയിൽ ഒരു പണക്കുറവു കേസ് ഉണ്ടായി. ഈ കേസു തെളിവിൽ കൊണ്ടുവരുന്നതിനും മററും ശങ്കുണ്ണിമേനവൻ ചെയ്ത ശ്രമങ്ങളെ വളരെ അഭിനന്ദിച്ചു ബ്രിട്ടീഷ് റസിഡണ്ടു ഒരു നോട്ടെഴുതിയിരുന്നു. അതിന്റെ ഏതാനും ഭാഗം മേനവനെ കാണ്മാനായി അസിസ്റ്റന്റു റസിഡണ്ടയച്ചു കൊടുത്തു. അതിനെ താഴെ ചേർക്കുന്നു:-

No. 1599.

Resident's Office,

Quilon, 31st October 1861.

To

P. Shungunny Menon Esq.,

The Deputy Peishcar,

Northern Division,

Shertalay.

Sir,

I have the honor, by the desire of F. N. Maltby Esq., British Resident to convey to

you his approval of your conduct in the case of the late treasury defalcation, and the best way I can do this is to enter an Extract from his own letter to myself.

"The Dewan Peishcar is deserving of high praise for the able assistance offered by him and I request that you will convey to him my approval of his conduct and inform him that his services in this instance will be made known to His Highness the Rajah".

The letter from which the above is an extract, is dated 26th October, Ootacamund.

I am,
Sir,
Yours faithfully,
(Sd) Captain C. M. White,
Assistant Resident in charge.

൧൮൬൨-ൽ മിസ്റ്റർ മാൾടബി ധചരയ്ക്കു സ്ഥലംമാററമായി. ആ അവസരത്തിൽ ശങ്കുണ്ണിമേനവന്ന ഇ പ്രകാരം ഒരു സർട്ടിഫിക്കെററു കൊടുത്തു:—

Madras,
May, 9 1862.

Dear Sir,

You have requested me to give you a testimonial of your services to the Travancore State during my stay there as Resident and I comply with much pleasure. I have had

occasion more than once to bring your conduct to the notice of H. H. The Rajah and the Dewan as an intelligent and energetic servant of the State. Several times duties of a difficult nature calling for judgment and firmness have been officially entrusted to you and they have on each occasion been generally and successfully discharged. Wishing you continued success.

I remain,
Yours faithfully,
F. W. N. Maltby.

To

P. Shungunny Menon,
Deputy Peishcar of Travancore.

ചേൎത്തല ഡിവിഷനിലും ആയിടക്ക് ദീവെട്ടിക്കൊള്ള പിടിച്ചുപറി, മോഷണം, കുലപാതകം മുതലായവ നടന്നുവന്നിരുന്നു വേമ്പനാട്ടുകായലിൽ വച്ചായിരുന്നു ഈ വക അക്രമങ്ങൾ എല്ലാം നടന്നുവന്നിരുന്നതു്. എന്നാൽ ശങ്കുണ്ണിമേനവൻ പേഷ്കാരായി ചേൎത്തല വന്നതോടുകൂടി ഈ വക അക്രമങ്ങൾ നടക്കാതിരിക്കാൻ വേണ്ട നിഷ്കൎഷചെയ്തു.

പത്മനാഭപുരം, കൊല്ലം ഈ ഡിവിഷനിൽ ഇരിക്കുമ്പോഴും അവിടെ നടന്നുകൊണ്ടിരുന്ന ഇങ്ങനെയുള്ള അക്രമങ്ങളെ അമൎച്ച വരുത്തി നല്ലപേർ സമ്പാദിച്ചിട്ടുള്ളതിനാൽ ഈ ഡിവിഷനിലും അങ്ങിനെ ചെയ്യേണ്ടതാണെന്നു ഗവൎമ്മെണ്ടിൽ നിന്നും ര

ഉത്തരവും ഇയ്യിടെ പുറപ്പെട്ടു. അതിന്റെ പകർപ്പു താഴെ ചേർക്കുന്നു:—

"ആ ഡിവിഷനിൽ ചെന്ന സ്ഥലങ്ങളിൽ ദീവെട്ടിക്കൊള്ള, മോഷണം മുതലായ ദുഷ്കൃത്യങ്ങൾ നടക്കുന്നതു ഉണ്ടാകുന്ന സമയംതന്നെ തെളിവു വരുത്തിച്ചു കുററക്കാരെയും പിടിച്ചു അമർച്ചക്കുള്ള വഴി നോക്കുവാനുള്ളതിനു ഇതിനുമുമ്പു നല്ലപോലെ കഴിഞ്ഞിട്ടില്ലാത്തതുകൊണ്ടു കൂടെക്കൂടെ ആ വക കൃത്യങ്ങൾ സംഭവിക്കുന്നതായി കാണുന്നു. പേഷ്കാര കിഴക്കും മററും ഇരുന്നപ്പോൾ പ്രത്യേകം ദൃഷ്ടിവെച്ചു മേൽപ്രകാരം ഉണ്ടായ ദുഷ്കൃത്യങ്ങളെ പ്രയാസപ്പെട്ടു തെളിവു വരുത്തിച്ചു കുററക്കാർക്കു ശിക്ഷയ്ക്കു ഇടവരുത്തിയതിനാൽ അമർച്ച വന്നിട്ടുള്ളതു ദൃഷ്ടാന്തമായിരിക്കുന്നതും, ഈ വക ദുഷ്കൃത്യങ്ങളുടെ അമർച്ച വരുത്തിക്കുന്നതിലേക്കു പേഷ്കാരെക്കാൾ വേറെയാൾ ഉണ്ടെന്നു നാം വിചാരിക്കുന്നില്ലാത്തതും ആകകൊണ്ടു വേണ്ടപോലെ താല്പര്യപ്പെടുമെന്നു വിശ്വസിക്കുന്നു.

പോലീസാപ്സരന്മാർ, നായ്ക്കന്മാർ മുതലായവർ അപ്പോഴപ്പോൾ കഴിയുന്നേടത്തോളം അന്വേഷണവിസ്താരം ചെയ്യുന്നില്ലെന്നോ, അവരുടെ ദാക്ഷിണ്യങ്ങൾ ഉള്ളതായോ ഇരുന്നാലും മററും കാര്യങ്ങളിലെ നിജസ്ഥിതിയും എഴുത്തുകുത്തുകൾ ചെയ്തു അറിയുന്നതിനേക്കാൾ മോഷണം കൊടുത്തവരെ പേഷ്കാരുടെ മുമ്പാകെ വരുത്തി ചോദിച്ചാൽ എളുപ്പം ഉണ്ടാകും എന്നും തോന്നുന്നു..............................."

ദിവാൻ മാധവരായർ (ഒപ്പ്)

മഹാരാജാവു തിരുമനസ്സിലെ തിരുനാറം സംബന്ധിച്ചു നാലു ഡിവിഷൻ പേഷ്കാരന്മാരും തിരുവനന്തപുരത്തുവന്നു മുഖം കാണിക്കപതിവുണ്ടു. എന്നാൽ ഇക്കൊല്ലം, ചേർത്തല ഡിവിഷനിൽ വ്യാജപ്പുകയില ധാരാളമായിവന്നു അഴിയുന്നതായി മേനവന്നു അറിവുകിട്ടുകയാൽ ആ കളവും കണ്ടുപിടിച്ചു വ്യാജപ്പുകയില വ്യാപാരികളെ എല്ലാം ശിക്ഷിക്കണം എന്നുള്ള ഉദ്ദേശത്തോടുകൂടി വേമ്പനാട്ടുകായലിൽ പോലീസ് ബന്ധോവസ്തോടു കൂടി ഒളിച്ചിരുന്നു ഈ കൂട്ടരെ പിടിച്ചു അമർച്ചചെയ്യുവാൻ പോയതുകൊണ്ടു തിരുനാളിനു മേനവൻ പോയില്ലാ. എന്നാൽ ഈ വിവരം കാണിച്ചും തിരുനാളിനു വരാത്തതിനു മാപ്പപേക്ഷിച്ചും തിരുമനസ്സിലേക്കു ഒരു എഴുത്തയച്ചിരുന്നു. മേനവൻ ഏൎപ്പെട്ടിരുന്ന സംഗതിയുടെ പ്രാധാന്യത്തെ വിചാരിച്ചും, മേനവന്റെ ഈ പ്രവൃത്തിയാൽ ഗവൎമ്മെണ്ടിലേക്കു ഉണ്ടാകുന്ന ആദായത്തെ വിചാരിച്ചും മഹാരാജാവു തിരുമനസ്സുകൊണ്ടു വളരെ സന്തോഷിച്ചു ഇപ്രകാരം ഒരു മറുപടി അയച്ചു:—

21st April 1862.

My dear Peishcar,

I am in receipt of your letter of the 19th instant and I was much gratified with the interesting account you gave me of your visit to Mr. Maltby and the new Resident, Mr. Fisher at Bolghatty. I believe the Dewan will have visited Bolghatty by this time. You

will be glad to hear that my birthday went off satisfactorily — yes, you were perfectly right in staying there to enable you to adopt the necessary stringent measures to check the smuggling of tobacco and it is much gratifying to me to find that your exertions have proved quite successful. I think Mr. Fisher may be here within the 10th of the next month. Hoping you are doing well.

I remain,
Yours very truly,
(Sd.) Rama Varma.

൧൦൩൨-ാമാണ്ട് മഹാരാജാവു തിരുമനസ്സുകൊണ്ട് ആദ്യമായി മദ്രാസ്സിലേക്കു എഴുന്നെള്ളുവാൻ തീർച്ചയാക്കി പ്രോഗ്രാം നിശ്ചയിച്ചു ഉത്തരവുകൾ അയച്ചു. ആദ്യത്തെ പ്രോഗ്രാം കിട്ടിയ ഉടനെ പേഷ്ക്കാർ ശംകുണ്ണി മേനവൻ, എഴുന്നെള്ളത്തു സംബന്ധിച്ചു ചെയ്യേണ്ട ഏർപ്പാടുകളേയും മററും പററി ഒരു നോട്ടു കുറിച്ചു. ഈ കുറിമാനം അദ്ദേഹത്തിന്റെ എഴുത്തുകൂട്ടങ്ങളിൽ നിന്നും കിട്ടിയതിനാൽ അതിന്റെ പകർപ്പു താഴെ ചേർക്കുന്നു:—

“൧൮-൩൦൨- കാലത്തു പത്തു മണിക്കകം മുത്താഴം അമറേത്തും കഴിഞ്ഞു വയ്ക്കത്തുനിന്നും എഴുന്നെള്ളി ഒരുമണിക്കു പോഞ്ഞിക്കര ബങ്കളാവിൽ എത്തി, രണ്ടുമണിക്കു അവിടെ നിന്നും പുറപ്പെട്ടു ആറുമണിക്കു മുൻപിൽ പറവൂരു എഴുന്നെള്ളത്തു

൧൫-ാം൹ കാലത്തു പത്തുമണിക്കു മുൻപിൽ അമറേത്തും കഴിഞ്ഞു പറവൂരനിന്നും എഴുന്നെള്ളത്തുപുറപ്പെട്ടു അഞ്ചു മണിക്കു തൃപ്പറയാററ; അവിടെ പലഹാരഅമറേത്തും കഴിഞ്ഞു അസ്തമിച്ചു നാലുമണിക്കു അവിടെ നിന്നും പുറപ്പെട്ടു ൧൬-ാം൹ കാലത്തു ഏഴുമണിക്കു മുമ്പിൽ ചക്കങ്കണ്ടത്തു സമീപേ ഉള്ള വള്ളക്കടവിൽ ബോട്ടു അടുത്തു് അവിടെ നിന്നും പള്ളിമേനാവിൽ എഴുന്നെള്ളി ഏഴരമണിക്കകം ഗുരുവായൂർ കിഴക്കെനടയിൽ മല്ലിശ്ശേരി നമ്പൂരിയുടെ വക മാളികയിൽ എഴുന്നെള്ളത്തു; പട്ടാളശിപായികളും തുറപ്പു മുതലായ സകല സാമാനങ്ങളും നമ്പൂരിയുടെകോവിലകത്തു. ഗുരുവായൂർ കോവിലെഴുന്നെള്ളത്തും മുത്താഴവും അത്താഴവും കഴിഞ്ഞുരാത്രി പത്തുമണിക്കകം പുറപ്പെട്ടു പള്ളിമേനാവു വഴി ചെല്ലുവായ, വടക്കാഞ്ചെരികൂടി, ൧൭-ാം൹ കാലത്തു എട്ടുമണിക്കകം ചെറുവണ്ണൂർ സഭാമഠത്തിൽ എഴുന്നുള്ളത്തു: ഗുരുവായൂർനിന്നും ചെറുവണ്ണൂർ വരെ പട്ടക്കാരിൽ ൧൦ പേർ പള്ളിമേനാവോടുകൂടെ രാത്രിയിൽപോയി, അവരും, ഗുരുവായൂർവരെ, പോകുന്ന പട്ടാളശിപായികളും, തുറപ്പും തിരിയെ പോരണം.

എഴുന്നള്ളുന്ന രഥ കുതിരയും കൂടെ ഉള്ള തുറപ്പുകൾ അത്രയും കരവഴിയും, പട്ടാളശിപായികൾ മിക്കവരും വള്ളം വഴിയും മുൻപിൽകൂട്ടി ഗുരുവായൂക്ക പോയി ൧൬-ാം൹ കാലത്തു ബോട്ടടുക്കുന്ന കടവിൽ ഹാജരാകണം. ആ വക ആളുകൾക്ക് വഴിമേൽ പ

ള്ളിപ്പുറത്തും, തൃപ്രയാററും, ഭക്ഷണത്തിനു ശട്ടം കെട്ടിയിരിക്കുന്നു.

പുകവണ്ടിയിൽ കയറുവാനുള്ള സാമാനങ്ങളും അതോടുകൂടിപോകുന്ന ആളുകളും ൧൨-ാംനു- കാലത്തു ഊണു കഴിഞ്ഞു, ഇവിടെ നിന്നും വള്ളം കയറി അന്നു അത്താഴം പറവൂർ കഴിഞ്ഞു രാത്രിതന്നെ വള്ളം നീക്കി ഉച്ചക്കു മുൻപു ചേരമാൻ ചിറക്കൽ അടുത്തു അവിടെ ഉള്ള കോവിലകത്തു കൊച്ചി ദിവാൻ അവർകൾ മുഖാന്തിരം അവൎക്കു ഭക്ഷണത്തിനു ശട്ടം കെട്ടിയിരിക്കുന്നതിനാൽ ഊണും കഴിഞ്ഞു അവിടെ നിന്നും വള്ളം നീക്കി സന്ധ്യക്കു മുൻപു തൃശ്ശിവപേരൂർ കോക്കാലക്കൽ കടവിൽ എത്തിയാൽ അവിടെ വണ്ടിയും കൂലിക്കാരും ഹാജരുണ്ടാകകൊണ്ടു സാമാനങ്ങൾ വണ്ടിയിൽ കയററി തൃശ്ശിവപേരൂർ മേൽപ്രകാരം അവൎക്കു ഭക്ഷണത്തിനു ശട്ടം കെട്ടിയിരിക്കുന്നതിനാൽ ഊണും കഴിഞ്ഞു അന്നു രാത്രിതന്നെ എങ്കിലും ൧൩ാംനു- കാലത്തു എങ്കിലും അവിടെനിന്നും പുറപ്പെട്ടു പതിനഞ്ചു നാഴികക്കകം ചെറുവണ്ണൂർ സത്രമഠത്തിൽ ചെന്നു എത്താവുന്നതാകുന്നു.

പറവൂര ബോട്ടു അടുക്കുന്ന കടവിൽനിന്നും കൊട്ടാരത്തിൽ എഴുന്നെള്ളുന്നതിനു പള്ളിമേനാവു വേണ്ടതാകയാൽ ൧൨-ാംനു- രാത്രിയിൽ തന്നെ പള്ളിമേനാവും ബോയിമാരെയും പറവൂർ അയക്കണം. ൧൪-ാംനു- കാലത്തു വള്ളക്കടവിൽ എഴുന്നെള്ളുന്നതിനു ഒരു കുതിരയെ ഇവിടെ താമസിപ്പിക്കയും അതി

ന്ന ൧൫-ാം൹ കാലത്തു എഴുന്നെള്ളുവാൻ തക്കവണ്ണം പറവൂര ചങ്ങാടം വഴിതന്നെ എത്തിക്കയും വേണം.

പറവൂർ നിന്നും ൧൪-ാം൹ രാത്രിയിൽതന്നെ പള്ളിമേനാവും ബോയിമാരേയും വള്ളംവഴി ഗുരുവായൂർ അയക്കണം.

പറവൂർ നിന്നും എഴുന്നെള്ളുന്നവഴിക്കു ൧൫-ാം൹ ചൂരത്തിപ്പുറത്തും, കാക്കത്തുരുത്തിലും ബോട്ടിന്നു തപാൽമാററത്തിന്നു വേണ്ടുന്ന ആളുകളെ ശട്ടം കെട്ടി ആക്കിയിരിക്കുന്നു.

ഗുരുവായൂർ നിന്നു പത്തുപന്ത്രണ്ടു മയിൽസ് ദൂരെ പള്ളിമേനാവിന്നു തപാൽ മാററം വേണ്ടതിന്നു ബോയിമാരെ നിർത്തുന്നതിനാൽ അതുവരെ ഈ ബോയിമാരെതന്നെയും അവിടെനിന്നുമാററമാകയാൽ ഇവരെ പള്ളിമേനാവോടുകൂടെയും വരുവാനുള്ളതാകുന്നു.

കൊച്ചിയിൽ ചേന്ന തലപ്പള്ളി കോവിലകത്തും വാളുക്കൽ തഹശീൽദാരു ൧൩-ാം൹ ഗുരുവായൂർവന്നു ഹാജരായി വഴിക്കു വേണ്ടുന്ന കൂലിക്കാരുടേയും മററും വകയ്ക്കു ശട്ടംകെട്ടി എഴുന്നെള്ളത്തു ഒരുമിച്ചു ചെറുവണ്ണൂരു വരെ പോവാൻ തക്കവണ്ണം കൊച്ചി ദിവാൻജി അവർകളും ശട്ടംകെട്ടിയിരിക്കുന്നു.

അഞ്ചിടങ്ങഴി ഒന്നാംതരം മനയ്ക്കു, പറവൂർ നിന്നും ശേഖരിക്കണം. ഗുരുവായൂർക്കു പറവൂരു ചെന്ന ഉടനെ ആളയക്കണം."

ഇങ്ങനെയെല്ലാം നിശ്ചയിച്ചു എങ്കിലും, പിന്നീടു എഴുന്നെള്ളത്തു പ്രോഗ്രാം മാറിപ്പോയി. ഇതിനെ സംബന്ധിച്ചു ഹെഡ് സർക്കാരി കമ്മിഷണർ ശങ്കുണ്ണിമേനവനു അയച്ച എഴുത്തു കാണ്ക:—

ശ്രീ

"തിരുമനസ്സുകൊണ്ടു മദ്രാശിക്കു എഴുന്നെള്ളുന്നതിനു കാർത്തികമാസം ൧൨-ാംനു- ദിവസം നിശ്ചയിച്ചു ഹജൂർകച്ചേരിക്കു എഴുതി അയച്ചിരിക്കുന്നു. എഴുന്നെള്ളത്തു ഉദയംപേരൂർ വഴിക്കു അല്ലുഃഴികവാൽ പറവൂർനിന്നും ൧൮-ാംനു- അത്താഴം അമൃത്തും കഴിഞ്ഞു എഴുന്നെള്ളിയാൽ ൧൯-ാംനു- മുത്താഴത്തിനു തൃശ്ശൂർക്കു ഇപ്പുറം ഒരു സ്ഥലത്തും അത്താഴത്തിനു തൃശ്ശൂരിനു അപ്പുറം ഒരു സ്ഥലത്തും കൂടി താമസിക്കേണ്ടിയിരിക്കുന്നതിനു, ഇപ്പുറത്തു പള്ളിപ്പുറം എന്ന ഒരു സ്ഥലം ഉള്ളടത്താവാൽ കൊള്ളാമെങ്കിൽ അവിടയും, അങ്ങേപ്പുറം തൃശ്ശൂരിനു ഏറെ സമീപമല്ലാതെ കുറെ അകലെ ആയിരിക്കേണ്ടതാകകൊണ്ടു അതിനു തക്കതായിട്ടു ഒരു സ്ഥലം നിശ്ചയിച്ചു അവിടേയും തയ്യാറാക്കേണ്ടതാകുന്നു എന്നും, അവിടുന്നു തിരുമനസ്സിലെ ഹിതം അറിഞ്ഞിട്ടുള്ള ആളാകയാൽ വേണ്ടതുപോലെ ഒക്കെയും ജാഗ്രത ചെയ്തുകൊള്ളുമെന്നു ഉറപ്പുള്ളതാകകൊണ്ടു പ്രത്യേകം വിസ്തരിച്ചു ഒന്നും എഴുതിയെ തീരു എന്നില്ലെന്നും കല്പനവന്നിരിക്കുന്നതിനാൽ മേൽപ്രകാരം എഴുന്നെള്ളി താമസിക്കുന്നതിനുള്ള സ്ഥലങ്ങളും നിശ്ചയിച്ചു പത്തുമണിക്കകം മുത്താഴം അമൃത്തിനു എത്തേണ്ടുന്നതിനു പറവൂർ നിന്നും എത്രമണിക്കു പുറപ്പെടണമെന്നും, അതുപോലെ തന്നെ രാത്രി എട്ടുമണിക്കകം അത്താഴം അമൃത്തിന്, പുറപ്പെടേണ്ടതു എത്ര മണിക്കു എന്നും, എഴുന്നെള്ളി താമസിക്കുന്ന സ്ഥലങ്ങളിൽ വെള്ളത്തിസൗഖ്യം ഒ

ണ്ടാ എങ്ങനെ എന്നും, തൃശ്ശൂക്കപ്പുറം എഴുന്നെള്ളി താമസിക്കുന്ന സ്ഥലത്തു നിന്നു ചൊവ്വരെയ്ക്കു എത്ര ദൂരം ഉണ്ടെന്നും എപ്പൊൾ പുറപ്പെട്ടാൽ എത്ര സമയം എത്തും എന്നും ശേഷം സ്ഥലത്തു നിന്നു മറുസ്ഥലത്തെക്കുള്ള നാഴികകളുടെ സ്ഥിതിയും നിശ്ചയം വരുത്തി വിവരമായിട്ടു വേഗത്തിൽ എഴുതിവരണ്ടതാകുന്നു ഫെഷ്കാരി കമ്മീഷണർ കൃഷ്ണരായർ

(ഒപ്പ്)

൧൦൩൭-ാമാണ്ടു തുലാമാസം ൧൪-ാംനു

ഈ എഴുത്തുപ്രകാരം വേണ്ടുന്ന ഏപ്പാടുകൾ ചെയ്തു മറുപടി അയച്ചു. ആ മറുപടി കണ്ടശേഷം തിരുവനന്തപുരം ദിവാൻപേഷ്കാർ ആനന്ദരായരെകൊണ്ടു കല്പിച്ചു ഇപ്രകാരം എഴുതയപ്പിച്ചു:—

നവമ്പർമാസം ൭-ാംനു എറണാകുളത്തുനിന്നും ഡിങ്കിഷീഴിൽ എഴുതിയ എഴുത്തും ഉള്ളടക്കവും വന്നതു വായിച്ചു തിരുമനസ്സറിയിക്കുകയും ചെയ്തു. കാത്തികമാസം ൧൯-ാംനു കാലത്തു ൬ മണിക്കു മുമ്പിൽ പള്ളിപ്പുറത്തു എത്തുവാൻ തക്കവണ്ണം ൧൭-ാംനു പറവൂർ നിന്നും അത്താഴം അമൃത്തും കഴിഞ്ഞു എട്ടുമണിക്കകം പള്ളിബോട്ടുവഴി എഴുന്നെള്ളുന്നതാകകൊണ്ടു വഴിക്കു ഒന്നുരണ്ടു സ്ഥലത്തു തപാൽ മാററുന്നതിനു വേണ്ടുന്ന ആളുകളെ ഹാജരാക്കുന്നതുകൂടാതെയും പള്ളിപ്പുറത്തുനിന്നും രാത്രി എട്ടുമണിക്കകം പേഷ്കാരുടെ എഴുത്തിൽ കാണുന്നതു പോലെ പള്ളിമേനാവുവഴി എഴുന്നെള്ളുന്നതും വെ

ളുക്കുന്നതിനുമുമ്പിൽ ചൊരന്നൂര എത്തുവാനുള്ള ളും എഴുന്നള്ളത്തോടുകൂടി കതവെലച്ചുമട മുതലായ്തും, ഹജ്ജൂർകച്ചേരി കൊട്ടാരം ഉൾപ്പെട്ട സ്ഥലത്തുള്ള ഉദ്യോഗസ്ഥന്മാര മുതലായ ആളുകളും ധാരമാത്രം ഉണ്ടായിരിക്കുന്നതും ആകയാൽ പള്ളിമേനാവിനു രണ്ടു മൂന്നു സ്ഥലത്തു തപാലിനു ആവശ്യമുള്ള ബോയികളെയും, അതുകൂടാതെ പള്ളിപ്പുറത്തു ന്നു മേനാവും, ന്നു മഞ്ചലും ആവകക്കു വേണ്ടുന്നബോയികളും, സഞ്ചാരിക്കു കൊള്ളുന്നതായിട്ടു അഞ്ചു വണ്ടിയും, സാമാനം മുതലായതു് കയററുന്നവകയ്ക്കു ൨൫ വണ്ടിയും, നൂറു ചുമട്ടുകാരരും വേണ്ടുന്നതിനേയും തയ്യാറാക്കിക്കയും പള്ളിമേനാവിനോടുകൂടെ ൪ തീവെട്ടിയും മററുള്ള വകക്കു ഉപയോഗമായി ൨൦ തീവെട്ടിയും ആ വകക്കു വേണ്ടുന്ന വെളിച്ചെണ്ണ മുതലായതും ഹാജരായിരിപ്പാനുള്ളതാകയാൽ, തീവെട്ടി അവിടെ കിട്ടുന്നതല്ലെന്നു വരികിൽ പറവൂർ മുതലായ സ്ഥലങ്ങളിൽ നിന്നും മുമ്പിൽ കൂട്ടി വരുത്തിയും വെളിച്ചെണ്ണയും മററും ആവശ്യമുള്ള പണം പിരിഞ്ഞ വകയിൽ നിന്നും ചിലവുചെയ്യിച്ചും കൊടുത്തയക്കുകയും ചെയ്യുന്നതുമല്ലാതെ ചൊററന്നൂര നിന്നും മുത്താഴം അമൃത്തും കഴിഞ്ഞു് പുകവണ്ടിവഴി എഴുന്നള്ളുന്നതാകകൊണ്ടു അതുവരെ അവിടെ എഴുന്നള്ളി താമസിക്കുന്നതിനും, ചുമടുകൾ വെയ്ക്കുന്നതിനും ഉദ്യോഗസ്ഥന്മാർ മുതലായ ആളുകൾക്കു താമസിക്കുന്നതിനും സ്ഥലം വേണ്ടുന്നതു കിട്ടുന്നതല്ലെന്നു വരികിൽ ആ വകക്കു ആവശ്യമുള്ള പുരകൾ മുമ്പിൽ കൂട്ടി കെട്ടിച്ചു ശിക്ഷവരുത്തിക്കയും, വൈക്കം മുതൽ

വഴി അറിഞ്ഞു പള്ളിബോട്ടോടുകൂടി പോരേണ്ടതിന്നു ഒരു ഓടിവള്ളം വേണ്ടുന്നതാകയാൽ ആയതിനു ചട്ടം കെട്ടുകയും ചെയ്യാനുള്ളതാകുന്നു. പള്ളിപ്പുറത്തും മററും നടപ്പാനുള്ള കാര്യങ്ങൾക്കു കൊച്ചിയിൽ ദിവാൻജി അവർകൾ സഹായിക്കുമെന്നു പേഷ്ക്കാരുടെ എഴുത്തിൽ കാണുന്നതുകൊണ്ടു സന്തോഷമായിട്ടു കല്പിച്ചിരിക്കുന്നതും, ഈ വകകൾ പേഷ്ക്കാരുടെ എഴുത്തു ചെല്ലുന്നതുപോലെ ഒക്കെയും ചട്ടം കെട്ടുന്നതിന്നു ഇവിടെ നിന്നും കൂടെ കൊച്ചിയിൽ ദിവാൻജി അവർകൾക്കു എഴുതി അയച്ചിരിക്കുന്നതും ആകുന്നു.

ഇച്ചെയ്തിക്കു എഴുതിയ ദിവാൻ പേഷ്ക്കാർ
അനന്തരായര (ഒപ്പ്)

൧൦൩൭-ാമാണ്ടു തുലാമാസം ൨൭-ാംനു

ഈ എഴുത്തുപ്രകാരം ശങ്കുണ്ണിമേനവൻ എഴുന്നള്ളത്തു വകയ്ക്കു വേണ്ട ഒരുക്കങ്ങൾ ചെയ്തു എഴുന്നള്ളത്തോടുകൂടി തന്റെ ഡിവിഷൻ അതിർത്തി മുതൽ ചെറുവണ്ണൂർവരെ പോയി ഭംഗിയായി തിരുമേനിയെ മദ്രാസിലേക്കു അയച്ചു. വഴിമദ്ധ്യേ ഓരോ സ്ഥലങ്ങളിൽ പേഷ്ക്കാർ ചെയ്തിരുന്ന ഒരുക്കങ്ങളെ കണ്ടു മഹാരാജാവു വളരെ സന്തോഷിച്ചു ചെറുവണ്ണൂർ വച്ചു പേഷ്ക്കാർക്കു വിലയേറിയ സമ്മാനങ്ങളും കല്പിച്ചു കൊടുത്തു. എഴുന്നള്ളത്തുവകക്കു ചെയ്യേണ്ട ഓരോ ഏർപ്പാടുകളെപ്പററി മേനവൻ മുമ്പിൽ കൂട്ടി ഒരു ഡയറിയിൽ കുറിച്ചു വെച്ചിരുന്നതിൽ ചില ഭാഗം താഴെ ചേർക്കുന്നു:—

"...............൨൭-ാംനു വയ്യുന്നേരം ആലപ്പുഴ ചെന്നു ഹാജരാകണം. കോട്ടയം തഹശീൽദാരും,

പോലീസു നായ്ക്കന്മാരും ശിപായിമാരും ചേൎത്തല എ
ക്സ്ട്രാപൊലീസും ൧൫-ാംനു- ആലപ്പുഴ ഹാജരായി,
വരുന്ന വള്ളം ബോട്ടു മുതലായതു കണക്കെഴുതി എ
റവു വൈക്കത്തേക്കും അവിടെനിന്നും പറവൂൎക്കും കൊ
ണ്ടുപോരണം. വൈക്കത്തും പറവൂരും വള്ളക്കട
വിൽ ബോട്ടു, വള്ളം മുതലായതിന്റെ മുണ്ടുമുറികളും
ആളുകളെയും സൂക്ഷിക്കുന്നതിനു പുര കെട്ടിക്കണം.
ചെമ്പിൽ അരയന്മാരും രണ്ടു ഓടിയും ൧൬-ാംനു- എട
വാ പോരണം. ആലപ്പുഴമുതൽ തണ്ണീൎമുക്കംവരെ കാ
യലിന്റെ പടിഞ്ഞാറെ അരികത്തു കമ്പു നാട്ടി തോ
രണം കെട്ടണം.

മാടത്തും കരയും, മുഖാമ്മലും പന്തലുകൾ ഇട്ടു വി
താനിച്ചു കുലവാഴ തോരണം മുതലായതു കെട്ടേണ്ടതു
മല്ലാതെ തണ്ണീൎമുക്കത്തു വലുതായിട്ടു തട്ടുപന്തലിട്ടു
വെടിപ്പായി കെട്ടി വിതാനിക്കണം.

ഏറ്റുമാനൂർ കാൎയ്യം വിചാരിക്കുന്ന പോലീസാ
മീനും അവിടത്തെ നായ്ക്കന്മാരും ശിപായിമാരും വെച്ചൂർ
പാൎവ്വത്യകാരനും തണ്ണീൎമുക്കത്തു ഹാജരായിരിക്കണം.
അവിടെ തപാൽമാറ്റത്തിനു ആളുകളെ തയാർ
ചെയ്യണം. വൈക്കം തഹശീൽദാർ വാദ്യഘോഷ
ത്തോടെ പതിവുപോലെ ഉണ്ണെങ്കടവരെ പോരണം.
വൈക്കം, ചേൎത്തല പോലീസുനായകന്മാർ, ശിപാ
യികൾ, പൊറവത്തുകാൎയ്യം വിചാരിക്കുന്ന സമ്പ്രതി
ക്കാരൻ, ശിപായികൾ ഉൾപ്പെട്ടവര ഒക്കെയും കട
വിൽ ഹാജരാവേണം.

വൈക്കത്തു കടവിൽ പത്തുപേര പോണ്ടന്മാരും
൧൦ം ശൂദ്രർ ചുമട്ടുകാരും ഹാജരാവേണം. തിരിച്ചെ എ

ഴുന്നെള്ളുമ്പോഴും മേൽപ്രകാരം. വൈക്കം മുതൽ അരൂക്കുററിവരെ കായലിൻെറ രണ്ടു കരകളിലും ചൂട്ടുകറ്റ കത്തിച്ചു അതാതു സ്ഥലത്തുള്ള കുടിയാനവന്മാരുൾപ്പെട്ടവര പിടിക്കുന്നതല്ലാതെ ഉറപ്പുള്ള സ്ഥലത്തു കായലിൽ വള്ളവും ഇട്ടു ചൂട്ടു, തീവെട്ടി മുതലായതു പിടിയ്ക്കണം. നേരെ കടവു മുതലായ സ്ഥലങ്ങളിൽ ചൂട്ടും മററും വേണം. കിഴക്കേമുക്കിൽ വലുതായിട്ടു തട്ടുപന്തലും ഇട്ടു അലങ്കരിച്ചു തപാൽമാററത്തിനു വേണ്ടുന്ന ആളുകളെയും ഹാജരാക്കിയിരിക്കണം.........തപാൽ മാററത്തിനു പള്ളി ബോട്ടിനുള്ള ആളുകളെ മുമ്പിൽ കൂട്ടി നിശ്ചയിച്ചു അവൎക്ക് വെള്ള ശീലയിൽ ഉടുപ്പും തൊപ്പിയും വെളുത്തമുണ്ടും ധരിപ്പിച്ചു തയാറാക്കണം.

ഹെഡ് എക്സ്പ്രസ് പോലീസു ഒരു ഓടിയിലും ചെമ്പിൽ അരയൻ ഒരു ഓടിയിലുമായി പറവൂർവരെയും പള്ളിബോട്ട് ഒരുമിച്ചു വരണം.........  ......

ചാത്തനാട്ടു ചവുക്കസ്ഥലം കടക്കറ മട്ടുസ്ഥലം ഈ ദിക്കുകളിൽ പന്തൽ ഇട്ടു അലങ്കരിച്ചു ചൂട്ടും വെളിച്ചവും ധാരാളമായിട്ടു ഉണ്ടായിരിക്കേണ്ടതു കൂടാതെയും ചാത്തനാട്ടു മുതൽ പറവൂർവരെ കായലരികത്തു പാൎക്കുന്ന ആളുകൾ ചൂട്ടു കത്തിച്ചു പിടിക്കണം.

രാത്രിയിൽ ബോട്ടുകാർ, ഓടിക്കാർ ഇവർ പാടുക, കരയിൽ ഉള്ളവർ ആർപ്പു വിളിക്കുക, കുരവ ഇടുക വാദ്യം, വെടി, മുതലായവ ഒന്നും അരുതു്. വൈക്കത്തും, പറവൂരും, പള്ളിപ്പുറത്തും അങ്ങോട്ടും ഇങ്ങോട്ടും എഴുന്നെള്ളുന്ന സമയങ്ങളിൽ വെടിവെക്കണം...
'.................................................."

മേൽകാണിച്ച നോട്ടു പകപ്പിൽനിന്നും എഴുന്നള്ളത്തു സംബന്ധിച്ചു വേണ്ടതായ ഓരോ ഏപ്പാടുകളെപ്പററി മേനവനു എത്രമാത്രം നിശ്ചയം ഉണ്ടായിരുന്നുവെന്നു പ്രത്യക്ഷപ്പെടുന്നു. വളരെക്കാലം കൊട്ടാരത്തിൽ രാജാക്കന്മാരുടെ കൂടെ താമസിച്ചു എഴുന്നള്ളത്തോടുകൂടി അനേകപ്രാവശ്യം പോയി നല്ല പരിചയമുണ്ടായിരുന്നതിനാൽ ആണു് ഈ വകയെല്ലാം ജാഗ്രതയായി മുൻകൂട്ടി വേണ്ട വ്യവസ്ഥ ചെയ്തതു്.

പണ്ടു് അരൂക്കുററി ചവുക്കയെപ്പോലെ തന്നെ തണ്ണീർമുക്കം എന്ന സ്ഥലത്തും ഒരു ചവുക്കയുണ്ടായിരുന്നു. അരൂക്കുററിയിൽ അടുത്തു പരിശോധിയ്ക്കപ്പെട്ട ചരക്കും വള്ളങ്ങൾ മുതലായവ തണ്ണീർമുക്കത്തും പരിശോധനയ്ക്കായി അടുക്കേണ്ടിവന്നിരുന്നു. ഈ ഏപ്പാടു ജനങ്ങൾക്കു വളരെ ഉപദ്രവവും സങ്കടവും ആയിരുന്നതിനാൽ ഈ ചവുക്ക നിത്തൽ ചെയ്യണമെന്നു പേഷ്ക്കാർ ശങ്കുണ്ണിമേനവൻ ദിവാൻജിയോടു പലപ്രാവശ്യം പറഞ്ഞതനുസരിച്ചു തണ്ണീർമുക്കം ചവുക്ക നിത്തൽ ചെയ്യപ്പെട്ടു. ഇതിനെ സംബന്ധിച്ചു ദിവാൻ മാധവരായർ പേഷ്ക്കാർ ശങ്കുണ്ണിമേനവനു ഈ പ്രകാരം എഴുതിയിരുന്നു:—

Trivandrum,
14th February 63.

My dear Sir,

You will observe that I have sent orders abolishing the Chowkey at Thanneermukkam. This is a step I have been long desiring with a view to the freedom of trade from double detention.

The customs management in your Division is now so excellent that I think the time has arrived for abolishing the Chowkey. Be so good as to do your best with a view to prevent any injury to Sirkar interests from this step. .................Greater vigilance than ever, and more than ordinary zeal and fidelity will be required to ensure the success of the step taken, and I hope these will not be wanting there

Yours very sincerely,

(Sd.) T. Madhava Row.

ഇയ്യിടെ ശങ്കുണ്ണിമേനവന്റെ പുത്തൻചേലിക്കരെയുള്ള പൂർവ്വഗൃഹം ജീർണ്ണപ്പെട്ടുപോകയാൽ അതിനെ പുതുതാക്കി പണിയിക്കുന്നതിലേക്കു എന്തെങ്കിലും സഹായം ചെയ്തുകൊടുക്കണം എന്നു തിരുമനസ്സറിയിച്ചാറെ, ൧൦ കറ്റിത്തേക്കുതടിയും, ൩൦ കറ്റി പ്ലാന്തടിയും, ആയിരത്തി അഞ്ഞൂറുപണവും സമ്മാനമായി മേനവനു കൊടുക്കാൻ കല്പന വന്നു. ഈ പുരപണി തീൎന്നു വിവരം അറിയിച്ച സമയം മേനവന്റെ കുടുംബത്തേക്കു തിരുമുഖസ്ഥാനം കൂടി കല്പിച്ചുകൊടുത്താൽ കൊള്ളാമെന്നു അപേക്ഷിച്ചിരുന്നു. ഈ അപേക്ഷ വന്ന ഉടനെ അതിനെ കൊട്ടാരത്തിൽ നിന്നും ഇപ്രകാരം ഒരു സാധനത്തോടുകൂടി ദിവാൻജിക്കയച്ചു:—

നമ്പ്ര ൨൪. ൧-ാമതു.

ഇവിടത്തെ ചെൎത്തി ആവിതു—ആലങ്ങാട്ടു മണ്ടപ ത്തുംവാതുക്കൽ ചേൎന്ന പുത്തൻവേലിക്കര പ്രവൃത്തി യിൽ കററിക്കാട്ടു വീട്ടിൽ രാമൻ ശങ്കരന്റെ താവാ ട്ടിലെക്കു തിരുമുഖം ഇല്ലാഴികയാൽ പതിവുള്ള അ ടിയറയും തീൎപ്പിച്ചു കുടുംബം അടക്കം തിരുമുഖസ്ഥാ നം കൊടുക്കുന്നതിനു നിദാനം വരണമെന്നു തിരു മുമ്പാകെ കടലാസ് എഴുതിവച്ചിരിക്കുന്ന അവസ്ഥ തിരുമനസ്സറിയിച്ചതിന്റെ ശേഷം ഇക്കാൎയ്യം വിചാ രണകഴിച്ചു തിരുമുഖം കൊടുക്കുന്നതുകൊണ്ടു വിരോ ധം ഇല്ലെന്നു വരികിൽ മുറപോലെ അടിയറക്കെട്ടി ട്ടും എഴുതിവച്ചിച്ചു പണവും ഖജനാവിൽ അനാമ ത്തുവച്ചു കെട്ടിട്ടു ചേൎപ്പുംകൂടെ തിരുമനസ്സറിയു വാൻ തക്കവണ്ണം എഴുതി വരേണ്ടുന്നതിനു അവി ടെ ബോധിക്കുന്നതിനായിട്ടു എഴുതി അയക്കണ മെന്നും കല്പിച്ചു. ഇച്ചെൎത്തിയെല്ലാം ശങ്കരപ്പിള്ള വാ യിച്ചു രാജശ്രീ ദിവാൻജി അവർകളെ ബോധിപ്പി ച്ചുകൊള്ളുകയും വേണം. ഇച്ചെൎത്തിക്കു സാധനം എ ഴുതിയ ഹെഡ്സൎക്കാരി കമ്മിഷണർ കൃഷ്ണരായര (ഒപ്പ്)

൧൦൩൯-ാമാണ്ടു കന്നിമാസം ൧൯-ാംനു-

ഇതിന്നെ മുറപ്രകാരം താലൂക്കിലേക്കയച്ചു വിചാ രണ നടത്തിച്ചു: ആ വിചാരണയിൽ മേനവന്റെ കുടുംബത്തേക്കു തിരുമുഖസ്ഥാനം കൊടുക്കുന്നതുകൊ ണ്ടു യാതൊരു വിരോധവും ഇല്ലെന്നും, അവർ ജാ

തിയിൽ നല്ല ഇല്ലക്കാരാണെന്നും മററും തെളിയുകയാൽ തഹശീൽദാർ മുഖേന ആ വിവരം ഹജൂരിലേക്കു റിപ്പോർട്ടു ചെയ്തു. ഈ റിപ്പോർട്ടനുസരിച്ചു ദിവാൻജി കൊട്ടാരത്തിലേക്കും മറുപടി അയച്ചു. ആ മറുപടി ഇപ്രകാരം ആയിരുന്നു.

നമ്പ്ര ൨൫-ാമത്.

ഇവിടുത്തെ അവസ്ഥയാവിത്:— ആലങ്ങാട്ടു മണപ്പുറംവാതുക്കൽ പുത്തൻവേലിക്കര പ്രവൃത്തിയിൽ കുററിക്കാട്ടു വീട്ടിൽ രാമൻ ശങ്കരൻെറ തറവാട്ടിലേക്കു തിരുമുഖസ്ഥാനം ഇല്ലായ്കയാൽ പതിവുള്ള അടിയറയും കഴിപ്പിച്ചു കുടുംബം അടക്കം തിരുമുഖം കൊടുപ്പിക്കുന്നതിനു നിദാനം വരുത്തേണ്ടതിലേക്കു തിരുമുമ്പാകെ ആവലാധി അറിയിച്ചു കല്പനപ്രകാരം എഴുതിവന്ന എഴുത്തിൽ വിവരിച്ചിരുന്നതിനുന്നും വിചാരണചെയ്തതിൽ മേലെഴുതിയ കുററക്കോട്ടുവീട്ടുകാർ പായ്യൂരാട്ടു നംപൂരിപ്പാടിലെ പരിയപ്പെട്ടവരും ജാതിയിൽ ഇല്ലക്കാരും ആയിരിക്കുന്നതും നമ്പൂരിപ്പാട്ടിലേക്കു കൊച്ചി രാജ്യത്തു കീഴപ്പിള്ളിക്കരയുള്ള ഇല്ലത്തു. പരിയപ്പാട്ട മുതലായ പ്രവൃത്തിക്കു ആളില്ലാതെ തീൻ്റ് കുററക്കോട്ടു വീട്ടുകാരെ ൧൦ സംവത്സരത്തേക്കിപ്പുറം അവിടെ അയച്ചു അവൎക്കു ഇവിടെ കൊടുത്തിരിക്കുന്ന നിലംപുരയിടങ്ങൾ മനസ്സൽനിന്നും മറുകക്ഷികളെ ഏല്പിച്ചു അതിനു പകരം വസ്തുക്കൾ കീഴ്പ്പള്ളിക്കരെ കൊടുത്തു പാത്തു. കുറഞ്ഞൊരു നാൾ കഴിഞ്ഞതി

ൻെറ ശേഷം തൃപ്പറയാററു ചെന്നു ഒരു ഭവനം ഉണ്ടാക്കി പാൎത്തുവരുന്ന സംഗതിയിങ്കൽ മൂല കുടുംബമായ കുറക്കോട്ടു തറവാട്ടിലെ പരദേവത മുതലായതിനെ ആചരിക്കായ്കയാൽ ക്ഷോഭങ്ങൾക്കു ഇടയായിട്ടു തീൻറു തൃപ്പറയാർ പാൎത്തിരുന്ന രാമൻ ശങ്കരൻ മുതൽപേരു വന്നു കുററിക്കാട്ടു മുതലായ പുരയിടങ്ങളും എഴുതിവാങ്ങിച്ചു പുരയും വച്ചു പാൎത്തു പൂൎവ്വാചാരം പോലെ നടന്നുവരുന്നതും ആകയാൽ തിരുമുഖസ്ഥാനം കൊടുക്കുന്നതുകൊണ്ടു യാതൊരു വിരോധവും ഇല്ലെന്നു കരക്കാരും പായിക്കാട്ടു നിലം കൊണ്ടു നമ്പൂരിപ്പാടന്മാരും, പുത്തൻവേലി നമ്പൂരിയും എളയ്യൂശീനികൻ മുതലായ ആളും എഴുതിവെച്ചു കച്ചീട്ടുകൾക്കും കരിങ്ങണംപിള്ളി നമ്പൂരിപ്പാട്ടിലെ എഴുത്തിന്നു പകൎപ്പും കൊടുത്തയക്കുന്ന പ്രകാരവും, മേലെഴുതിയ രാമൻ ശങ്കരൻ മുതൽപേരു സ്വാധീനമായിട്ടുള്ള വീട്ടുകാരും നംപൂരിപ്പാട്ടിലെ പരിയപ്പെട്ട ആളുകളും അവിടത്തെ പട്ടോലമേനവനും ആയിരിക്കുന്നതിനാൽ തിരുമുഖസ്ഥാനം കൊടുക്കുന്ന വകക്കു വിരോധമില്ലാത്തതായി കണ്ടിരിക്കുന്ന സംഗതിക്കും ആലങ്ങാട്ടു തഹശീൽദാർ ൪-ാംനു- എഴുതിയ സാധനം വന്നതിന്മണ്ണം ഈവകക്കു പതിവുപോലെ അടിയറ അടുക്കുവത്തുൾപ്പെടെ ൨൪ ൧൨ പണത്തിന്നു കച്ചീട്ടു എഴുതിവയ്പിച്ചു പണവും ഖജനാവിൽ അനാമത്തായിട്ടു വയ്പ്പിച്ചിരിക്കുന്നതാകകൊണ്ടു കച്ചീട്ടിന്നു പകൎപ്പു എഴുതിച്ചുകൊടുത്തയക്കുന്നതുമല്ലാതെ രാമൻ ശങ്കരനെയും എഴുന്നള്ള

യിരിക്കുന്നതല്ലൊ അയക്കുന്നു. അതിന്മണ്ണം കല്പിച്ചു നിശ്ചയിച്ചു എന്നു വരികിൽ നീട്ടു പിട്ടിയും കൊടുത്തയയ്ക്കുന്ന അവസ്ഥയ്ക്കും ക്ലേശിച്ചു നടന്നുകൊള്ളേണ്ടും പ്രകാരത്തിനും കല്പിച്ചു നീട്ടെഴുതി വരുമാറാകയും വേണം. ഈ അവസ്ഥ എല്ലാം സന്നിധി പിള്ള വായിച്ച് സമയംകണ്ടു തിരുമനസ്സറിയിച്ചുകൊള്ളുകയും വേണം. ഈ അവസ്ഥയ്ക്കു എഴുതിയതു.

ദിവാൻ മാധവരായർ (ഒപ്പ്)

൧൦൩൯-ാമാണ്ടു തുലാമാസം ൧൩-ാംനു-

ഇതിനു മറുപടിയായി കൊട്ടാരത്തിൽനിന്നു താഴെ ചേർത്തിരിക്കുന്ന നീട്ടു അയച്ചു.

നമ്പ്ര ൧൩൧

കൊടുത്തയച്ച സാധനവും വായിച്ചു കേട്ടു അവസ്ഥയും അറിഞ്ഞു. [illegible]ങ്ങാട്ടു മണ്ഡപത്തും വാതുക്കൽ പുത്തൻ വേലിക്കര പ്രവൃത്തിയിൽ കുററിക്കാട്ടു വീട്ടിൽ രാമൻശങ്കരനു തിരുമുഖസ്ഥാനമില്ലായ്കയാൽ പതിവുള്ള അടിയറ മുതലായതു വെയ്പിച്ചു തിരുമുഖസ്ഥാനംകൊടുക്കുന്നതിനു നിദാനം വരണമെന്നു ആവലാധിവച്ചു, നാം പറഞ്ഞ വിവരത്തിനു എഴുതി വന്ന എഴുത്തു കൊടുത്തയച്ചിരുന്നതിന്മണ്ണം വിചാരണചെയ്കതിൽ ആ കുററിക്കാട്ടു വീട്ടുകാരപായ്ക്കാട്ടു നമ്പൂതിരിയുടെ പതിയപ്പെട്ടവരും, ജാതിയിൽ ഇല്ലക്കാരും ആകയാൽ തിരുമുഖം കൊടുക്കുന്നതു കൊണ്ടു വിരോധമില്ലെന്നു കണ്ടു ആ വകക്കു കുറകാര

മുതലായ ആളുകൾ എഴുതിവച്ച കച്ചീട്ടുകൾക്കും കരിങ്ങണാംപിള്ള, നംപൂതിരിയുടെ എഴുത്തിനും പകൎപ്പു കൊടുത്തയച്ചിരുന്ന സംഗതിക്ക ആലങ്ങാട്ടു തഹശീൽദാരുടെ സാധനം വന്നതിന്നവകക്ക പതിവു പോലെ വൎത്തമാനൽ പണത്തിന്ന കച്ചീട്ടു എഴുതിവച്ചിട്ടുള്ള പണവും ഖജനാവിൽ അനാമത്തു വച്ചിട്ടിരിക്കുന്നതിനാൽ കച്ചീട്ടിന്ന പകൎപ്പെഴുതിച്ചു കൊടുത്തയക്കുന്നതുമല്ലാതെ രാമൻ ശങ്കരനേയും ഇങ്ങോട്ടയച്ചിരിക്കുന്ന അവസ്ഥകൊണ്ടല്ലൊ എഴുതിവന്നതിനാലാകുന്നു. അപ്രകാരം മേലെഴുതിയ രാമൻശങ്കരന്റെ കുടുംബക്കാരു തിരുമുഖസ്ഥാനത്തിന്ന നീട്ടും പിട്ടിയും കൊടുത്തയച്ചിരിക്കകൊണ്ടു അതിന്മണ്ണും നടത്തിക്കുന്നതു കൂടാതെ അടിയറ വക പണവും കണക്കിൽ മുതൽ കൂട്ടിച്ചു കൊള്ളുകയും വേണം. എന്നും ഈ കാൎയ്യം ചൊല്ലി ൧൦൩൯-ാമാണ്ടു തുലാമാസം ൧൯-ാം തീയതി. ദിവാൻ രാഗരായന്ന മാധവരായൎക്കു നീട്ടെഴുതി വിട്ടു എന്നു തിരുവുള്ളമായ നീട്ട്."

ഈ നീട്ടും പ്രകാരം മുറക്ക ശങ്കുണ്ണിമേനവനും കുടുംബത്തെക്കും തിരുമുഖസ്ഥാനംകിട്ടി.

ചെറ്റൂർ ശങ്കുണ്ണിമേനവൻ പുത്തൻവേലിക്കര എന്ന സ്ഥലത്തു പുതുതായി ഒരു വീടു പണിയിച്ചു എന്നു പറഞ്ഞതുകൊണ്ടു അദ്ദേഹവും കുടുംബവും അവിടെ പുത്തനായിവന്നു താമസം തുടങ്ങി എന്നു വിചാരിച്ചു പോകരുത്. മേനവന്റെ തറവാടായ കററിക്കാട്ടു വീടു വളരെ പുരാതനമായിട്ടുള്ളതാണ്. ഈ

തറവാട്ടിന്റെ പൂൎവ്വചരിത്രത്തെപ്പററി പഴയ റിക്കാട്ടിൽനിന്നും ഏതാനും ഭാഗം താഴെ ചേൎക്കുന്നു:—

“ആലങ്ങാട്ടു ഉൾപ്പെട്ട ദിക്കിൽ ഇട പ്രഭുക്കന്മാരിൽ പാഴൂൎട്ടു സ്വരൂപം എന്നൊരു പ്രഭുസ്ഥാനം പാഴൂൎട്ടുനമ്പൂതിരിപ്പാട്ടിലേക്കുണ്ട്. പാഴൂൎട്ടുനമ്പൂതിരിപ്പാട്ട് നാലു തറവാടായിട്ടാണു്. (൧) പാഴൂൎട്ട്. (൨) പുന്നത്തപാഴൂൎട്ട്. (൩) മുത്തേടത്തുപാഴൂൎട്ട്. (൪) പുത്തൻവേലി. ഈ നാലു തറവാട്ടിലേക്കും മൂപ്പായിട്ടുള്ള നമ്പൂതിരിപ്പാട്ടിലേക്ക് ചുവരൻ ചുവരൻ എന്ന സ്ഥാനപ്പേരുണ്ട്. പാഴൂൎട്ടുകാരുടെ ഊരാണ്മയുള്ളതായി പാഴൂൎട്ട് തൃക്ക എന്നൊരു ക്ഷേത്രവും ആ ദേവസ്വത്തിലേക്കു വളരെ നിലങ്ങളും പുരയിടങ്ങളും ഉണ്ട്. പാഴൂൎട്ടു ബ്രഹ്മസ്വം വക തന്നതായി വളരെ വസ്തുക്കളും ഉണ്ട്. പാഴൂൎട്ടു സ്വരൂപം വക മുഖ്യ പാട്ടോലമേനോൻ സ്ഥാനം കററിക്കാട്ടു വീട്ടുകാൎക്കാകുന്നു. കററിക്കാട്ടു ഭവനം ഇരിക്കുന്നതു് പാഴൂൎട്ടു ദേവസ്വംവകയായി കററിക്കാട്ടു മേനോനു എത്രയും പുരാതനമായിട്ടുള്ള അനുഭവവും കററിക്കാട്ടു എന്നു പേരുള്ളതും ആയ പുരയിടത്തിലാകുന്നു. ആ പുരയിടത്തിന്റെ പേരാണ് കററിക്കാട്ടുമേനോന്റെ തറവാട്ടിനും ഉള്ളതു്. മലയാളത്തിലുള്ള ഭവനങ്ങളുടെയും കുടുംബക്കാരുടെയും പേരു പുരയിടത്തിന്റെ പേർ അനുസരിച്ചും അതല്ലാതെ വേറെവല്ല പേരുകളും ഉണ്ടായിരുന്നാൽ ആ പേരു പുരയിടത്തിനു വിളിച്ചും വരുന്നതു കേരളത്തിൽ പൂൎവ്വമേ ഉള്ള നടപ്പാകുന്നു. പാഴൂൎട്ടു സ്വരൂപംവക ബ്രഹ്മസ്വം

ദേവസ്വം വക വസ്തുക്കൾ എഴുതിക്കൊടുക്കുന്ന ആധാരങ്ങളിൽ ഒക്കെയും കററിക്കാട്ടു ഇരവിമാമൻ കണ്ണെഴുത്തു എന്നാകുന്നു എഴുതിവന്നതു. പായ്യൂരാട്ടു നാലുതറവാട്ടും ആദ്യം പുത്തൻവേലിക്കരതന്നെ ആയിരുന്നു. ൯൬൪-ാമാണ്ടു ടിപ്പുവിന്റെ യുദ്ധം ഉണ്ടായ സമയം ആലങ്ങാടു, പറവൂർ ഉൾപ്പെട്ട സ്ഥലങ്ങളിൽ പാർത്തിരുന്ന ആളുകൾ ഒക്കെയും തെക്കട്ടു ഓടിപ്പോയ കൂട്ടത്തിൽ ഈ പായ്യൂരാട്ടു ഇല്ലക്കാരും അവരോടൊന്നിച്ചു കററിക്കാട്ടു വീട്ടുകാരും പോയി കടമാളൂരു, കരപ്പുറം മുതലായ ദിക്കിൽ വാസം ചെയ്തു. ടിപ്പുവിനെ പറവൂർനിന്നും വടക്കോട്ടു ഓടിച്ചു ആ വക പട്ടാളങ്ങളും അവിടങ്ങളിൽ നിന്നും പോയതിൽ പിന്നെ ജനങ്ങൾക്കു ഭയം തീൎന്നു തിരികെ വന്നു പാൎത്തു തുടങ്ങിയ സമയം പായ്യൂരാട്ടു ഇല്ലക്കാരും അവരൊന്നിച്ചു കററിക്കാട്ടു വീട്ടുകാരും തിരിയെ പുത്തൻവേലിക്കര വന്നു ഇല്ലങ്ങളും, കുളങ്ങളും, വീടുകളും ശ്ലേച്ഛന്മാരും തീണ്ടിയും തൊട്ടും അററകുററങ്ങൾ വരുത്തിയും ക്ഷേത്രത്തിലെ ബിംബങ്ങൾ തല്ലിപ്പൊളിച്ചു കളഞ്ഞും ക്ഷേത്രം തീവെച്ചും ചുട്ടും നാനാവിധമായി കിടന്നിരുന്നതിനാൽ അവിടെ ഒക്കെയും ശുദ്ധിവരുത്തിയും പണികഴിച്ചുമല്ലാതെ പാൎപ്പാൻ സുഖമില്ലാത്തതുകൊണ്ടു പായ്യൂരാട്ടു ഇല്ലത്തുള്ളതിൽ ഒരു ഭാഗക്കാരു കൊച്ചിസൎക്കാരു രാജ്യമാകുന്ന കീഴ്പ്പള്ളിക്കര എന്ന ദിക്കിലും ഒരുവകക്കാർ കുന്നത്തുനാട്ടു ചെന്നു ചേരാനല്ലൂർ പ്രവൃത്തിയിൽ ഇരുത്തി പായ്യൂരാട്ടു എന്ന ഒരു ഇല്ലവും ഉണ്ടാക്കി അവി

ടെയും പോയി പാൎത്തു. കീപ്പള്ളിക്കരെ പോയ ഭാഗത്തിൽ മൂപ്പായ നമ്പൂരിപ്പാട ഉണ്ടായിരുന്നതിനാൽ അവരോടുകൂടെ കുറക്കോട്ടു വീട്ടുകാരും പോയി കീപ്പള്ളിക്കരെ ഒരു വീട പണിയിച്ചു അവിടെ പാൎത്തു. ൯൭൦-ാമാണ്ടിടക്ക തൃപ്പറയാററു ദേവസ്വം വകയായുള്ള വസ്തുക്കൾ പൊളിച്ചെഴുതിച്ചു കണക്കുണ്ടാക്കുന്നതിനായി അന്നു കീപ്പള്ളിക്കരെ പാൎത്തിരുന്ന പായ്യൂരാട്ടു മൂത്ത നമ്പൂരിപ്പാടിലെയും വെള്ളത്തേടത്തു തരണനല്ലൂർ നമ്പൂരിപ്പാടിലെയും താല്പൎയ്യത്തിന്മേൽ കുററിക്കാട്ടു ഇരവിരാമൻ എന്ന മേനോൻ അവിടെ പോയി താമസിച്ചു. ൯൭൩-ാമാണ്ടു ആ സ്ഥലത്തു ഒരു ഭവനം ഉണ്ടാക്കി പാൎത്തു വന്നു. കൊച്ചി ശീമയിൽ ചേപ്പു എന്ന ദിക്കിലും ഒരു ഭവനം ഉണ്ടാക്കി പാൎത്തു. ൯൯൦-ാമാണ്ടുവരെ പായ്യൂരാട്ടു നമ്പൂരിപ്പാടന്മാരിൽ പ്രമാണപ്പെട്ട ആളുടെ പാൎപ്പു കീഴ്പള്ളിക്കരെ തന്നെ ആയിരുന്നതുകൊണ്ടു കുററിക്കാട്ടു വീട്ടുകാരിൽ ആരും പുത്തൻവേലിക്കര വന്നു പാൎത്തില്ല. അതിൽ പിന്നെ നമ്പൂരിപ്പാട പുത്തൻവേലിക്കര സ്ഥിരമായ പാൎപ്പു തുടങ്ങുകയും കുററിക്കാട്ടു വീട്ടുകാരു അവിടെ വന്നു പാൎത്താൽ കൊള്ളാമെന്നു നമ്പൂരിപ്പാട താല്പൎയ്യപ്പെടുകയും ചെയ്തുവന്നതിൽ ആരും ചുരുക്കംകൊണ്ടു അന്നു സംഗതിയായില്ല. ൧൦൦൦-ാമാണ്ടു കഴിഞ്ഞതിൽ പിന്നെ കുററിക്കാട്ടു വീട്ടുടമസ്ഥൻ പുത്തൻവേലിക്കര വന്നു നോക്കിയതിൽ കുററിക്കാട്ടു പറമ്പിൽ വീട

ഇടിഞ്ഞുപൊളിഞ്ഞു പോയതായും ഒരു മാപ്പിള പാ
ൎക്കുന്നതായും കണ്ടു, അന്വേഷിച്ചതിൽ മുണ്ടപ്പള്ളി
വീട്ടുകാരൻ അന്യം നിന്നുപോയെന്നും പിന്നെ തി
രുനെല്ലി എന്ന ഒരു വീട്ടുകാരൻ കററിക്കാട്ടു വന്നു
പാൎത്തു എന്നും ആ വീട്ടുകാർ പോക്കുടിയായെന്നും അ
റികയാൽ വാഴപ്പള്ളി മാപ്പിളയെതന്നെ ഏല്പിച്ചുപോ
കയും ചെയ്തു. പിന്നെ അതിൽ ഇപ്പോൾ മൂപ്പായി
രിക്കുന്ന ചുവരൻ പരമീശ്വരൻ നംപൂരിപ്പാടും മക്ക
ളും കീഴ്പള്ളിക്കരയും, അദ്ദേഹത്തിന്റെ അനുജ
ൻ നീലകണ്ഠൻനംപൂരിപ്പാട്ട് പുത്തൻ വേലിക്കര
യും പാൎത്തുവരികയും പുത്തൻ വേലിക്കരയുള്ള വസ്തു
ക്കൾ ഒക്കെയും അധികപലിശവച്ചു ഓരോരുത്ത
ൎക്കു കാണവും എഴുതിക്കൊടുത്തു മിച്ചവാരം പോലും
കിട്ടാതെ ചിലവുകഴിപ്പാൻ കഷ്ടപ്പെടുകയും ചെ
യ്തുവരുന്ന സംഗതിയിങ്കൽ കററിക്കാട്ടു പുരയിടം മു
തലായ ചിലവസ്തുക്കൾ സൎക്കാരിൽ നിന്നും പാട്ട
വും, നടപ്പാട്ടവും കെട്ടി മുതൽ എടുക്കയാൽ, ചുവ
രൻ പരമീശ്വരൻ നംപൂരിപ്പാട്ട കണക്ക രാമൻശ
ങ്കരന്റെ അടുക്കൽ വന്നു വിവരങ്ങളും പൂൎവ്വവൃത്താ
ന്തങ്ങളും പറകയും, പുത്തൻവേലിക്കരവന്നു പാൎത്തു
കററിക്കാട്ടുവീടുപണി ചെയ്യിക്കയും അവരുടെ വക
ബ്രഹ്മസ്വം നശിക്കാതെ രക്ഷിച്ചു കൊടുക്കയും ചെ
യ്യേണമെന്നു അപേക്ഷിക്കയും, കററിക്കാട്ടു വീടുവ
ക ധൎമ്മദൈവങ്ങളുടെ ക്ഷോഭത്താൽ രാമൻശങ്കര
ന്റെ കുടുംബത്തിൽ ഉപദ്രവങ്ങൾ ഉണ്ടായിരിക്കയും
കൊണ്ടു ൧൦൩൬-ാമാണ്ടു വൃശ്ചികമാസത്തിൽ രാമൻ

ശങ്കരൻ പുത്തൻ വേലിക്കരെച്ചെന്നു വിചാരിച്ചതിൽ
കുററിക്കാട്ടു പുരയിടങ്ങളും ചെച്ച്യുള്ള നിലങ്ങളും
സക്കാരിൽ നിന്നും നട്ടപ്പാട്ടം ഏല്പിച്ചിരിക്കുന്നതാ
യി അറിവുകിട്ടി നട്ടപ്പാട്ടക്കാരനാകുന്ന ചേന്നമംഗ
ലത്തെ ജൂതൻ റോസ്സ് കുഞ്ഞിനോട്ട ആ മാസം
൨൫-ാംനു- ആ വകകൾ ഒഴിഞ്ഞെഴുതി വാങ്ങിച്ചു
മൂലമായിട്ടുള്ള തറവാട്ടപണി ചെയ്യിക്കുന്നതിനു ത
ടിയും പണവും തരുവിക്കണമെന്നു തിരുമുമ്പാകെ
അറിയിച്ചതുപോലെ സക്കാരിൽനിന്നും വേണ്ടതടിയും
പണവും കൊടുത്തു വീടുപണിക്കു മകരമാസം ൨-ാംനു-
ആരംഭിച്ചു ആ മാസം മേലെഴുതിയ ചുവരൻപര
മേശ്വരൻ നമ്പൂരിപ്പാട്ടും അന്തർജ്ജനമാരാകുന്ന നീല
കണ്ഠൻ നമ്പൂരിപ്പാട്ടും, പുരുഷോത്തമൻ നമ്പൂരിപ്പാ
ട്ട ഇവരും, വെള്ളത്തേടത്തു തരണനല്ലൂർ നമ്പൂരിപ്പാ
ട്ടമുതലായ സജ്ജനങ്ങളും ഉണ്ടായിരുന്നു അവരുടെ
ബ്രഹ്മസ്വത്തിന്റെ രക്ഷയ്ക്കുവേണ്ടി തമ്മിൽ ഭാഗം
ചെയ്തു നടക്കുന്നതു കൊള്ളാമെന്നു രാമൻശങ്കരൻ കൂ
ടി പറഞ്ഞു സമ്മതിപ്പിച്ചു നമ്പൂരിപ്പാടന്മാരു ത
ങ്ങളിൽ വരിയോല എഴുതി പിടിച്ചു രണ്ടു സ്ഥലത്താ
യിട്ടു പാർത്തു പ്രയത്നങ്ങൾ ചെയ്യാനും ചുവരൻചുവ
രൻ എന്ന സ്ഥാനപ്പേരുള്ള മൂത്ത നമ്പൂരിപ്പാട്ടി
മക്കളും പുത്തൻവേലിക്കര ചാപ്പാനും മററും മാരാ
മററത്തു നമ്പൂരിപ്പാട്ട മുതലായ സജ്ജനങ്ങൾ കൂ
ടി ആലോചിച്ചു ആ ആണ്ടു മകര മാസത്തിൽ ത
ന്നെ ഭാഗവരിയോല എഴുതിച്ചു അതുപോലെ നട
ക്കാൻ തക്കവണ്ണം രാമൻശങ്കരൻ കൂടി ശ്രമിച്ചു ശ

ട്ടംകെട്ടുകയും, കുടികളെക്കൊണ്ടു ആധാരങ്ങൾ ചൊ
ളിച്ചെഴുതിച്ചു ചുരുങ്ങിയ പലിശയ്ക്കു ചാൎത്തിച്ചു കൊ
ടുക്കയും, രാമൻശങ്കരൻ വകക്ക കുററിക്കാട്ടു വീടുപ
ണി ആരംഭിച്ചതിനോടു കൂടെ പായ്യൂരാട്ടു ഇല്ലവും
പണി തുടങ്ങുകയും ചെയ്തു. സക്കാരിൽ നിന്നും നടു
പ്പാട്ടം ഏല്പിച്ചിരുന്ന കുററിക്കാട്ടു പുരയിടം രാമൻശ
ങ്കരന്റെ കൈവശപ്പെട്ടിരിക്കുന്ന സ്ഥിതിക്ക്, അതും,
മേലുപാട്ടം കെട്ടിയിരിക്കുന്ന വസ്തുക്കളിന്മേലും അന്യം
നിന്നതായുള്ള കായ്യത്തിൽ വിചാരണ നടത്തി തീൎച്ച
പ്പെടുത്തേണ്ടതിനെപ്പററി ചുവരൻപരമേശ്വരൻ ന
മ്പൂരിപ്പാട്ടു ബോധിപ്പിച്ചു ആലങ്ങാട്ടു മണ്ഡപത്തുംവാ
തുക്കൽ മുഖാന്തിരം റവന്യൂവായി വിചാരണ നടത്തി
യതിൽ കുററിക്കാട്ടു പുരയിടവും പറമ്പിടനിലവും പാ
യ്യൂരാട്ടു നമ്പൂരിപ്പാട്ടിലെ പട്ടോല മേനോനാകുന്ന കു
ററിക്കാട്ടുവീട്ടിലേക്ക പായ്യൂരാട്ടു് ദേവസ്വംവക അനു
ഭവം ആകുന്നു എന്നും, ആ വീട്ടുകാരു ൯൩൭-ാമാ
ണ്ടിടക്ക വടക്ക ൟ ചായത്തിൽ പിന്നെ നമ്പൂരിപ്പാടു
എടുത്തു കാണം ചാൎത്തി കൊടുത്തതെന്നും മററും പാ
യ്യൂരാട്ടു ഇപ്പോൾ മൂപ്പായിരിക്കുന്ന ചുവരൻപരമേശ്വ
രൻ നമ്പൂരിപ്പാടും അതനുസരിച്ചു കാണക്കാരനാകു
ന്ന വാഴപ്പിള്ളി നസ്രാണികോര ഔസേപ്പും എഴു
തി വെക്കയും കണക്ക ശോധന ചെയ്യിച്ചതിൽ കു
ററിക്കാട്ടെന്നും, മുണ്ടപ്പിള്ളി എന്നും പറയുന്ന പറ
മ്പു പായ്യൂരാട്ട് ദേവസ്വം വകയായി പതിഞ്ഞിരി
ക്കുന്ന പ്രകാരം കാണുകയും കൊണ്ടു ആ വക വി
ചാരണയോടുകൂടി ആലങ്ങാട്ടു അന്ന കായ്യം വിചാ

രിച്ചിരുന്ന പുറവം പോലീസു ആമ്യൻെറ റിപ്പോൎട്ട് ഡിവിഷനിൽ വന്നു, വിചാരണ കുറവു കണ്ടു ആവത്തിച്ചു നമ്പൂരിപ്പാട്ടിലെ കൊണ്ടു എഴുതിവയ്പിച്ചു വരുത്തി ഹജൂരിൽ എഴുതി അയച്ചു അവിടെ നിന്നും ചില അന്വേഷണങ്ങൾ കൂടെ നടത്തി നമ്പൂരിപ്പാട്ടു സിവിൽ ബോധിപ്പിക്കേണമെന്നു തീൎച്ചപ്പെട്ടു. അതുപോലെ നമ്പൂരിപ്പാട്ടു ആലപ്പുഴ സിവിൽ കോട്ടിൽ അന്യായപ്പെട്ടതിൽ രാമൻശങ്കരനെ കൂടെ പ്രതിചേൎത്തു. കുററിക്കാട്ടു പുരയിടവും അതിൽ ഉൾപ്പെട്ട നിലവും ദേവസ്വംവക അനുഭവം എന്നു രാമൻശങ്കരൻ തക്കിച്ചു. നമ്പൂരിപ്പാട്ടിലെ ജന്മാവകാശം സ്ഥിരപ്പെടുത്തിയും വസ്തുക്കൾ ഒഴിപ്പിപ്പാൻ പ്രത്യേകം വ്യവഹാരം വേണമെന്നും ആലപ്പുഴ സിവിൽ കോട്ടിൽ ആദ്യവും, അതനുസരിച്ചു സദർ കോർട്ടിൽ അപ്പീലായിട്ടും തീൎപ്പുണ്ടാകി. ആ തീൎപ്പിൻ പ്രകാരം ഉള്ള വസ്തുക്കളിന്മേൽ ഉള്ള പാട്ടാവകാശവും നടപ്പാട്ടാവകാശവും ഒഴിവാനായി അപ്പീൽ തീൎപ്പുണ്ടാകുന്നതിനു മുമ്പുതന്നെ ആലങ്ങാട്ടു തഹശീൽദാൎക്ക് ഹജൂരിൽ നിന്നു ഉത്തരവയച്ചു. കുററിക്കാട്ടുപുരയിടവും നിലവും, നടപ്പാട്ടം ഒഴിഞ്ഞുകിട്ടാൻ നമ്പൂതിരിപ്പാട്ട് ബോധിപ്പിക്കയും ഒഴിഞ്ഞു വാങ്ങിക്കയും ഉണ്ടായില്ല. കുററിക്കാട്ടു വീടു പുത്തനായി പണികഴിഞ്ഞ ഉടനെ ആ വീട്ടിലേക്കു തിരുമുഖസ്ഥാനത്തിനു അപേക്ഷിച്ചു നടത്തിയ വിചാരണയിൽ കുററിക്കാട്ടു വീടു പൂൎവ്വമായി ഉള്ളതെന്നും പുരയിടം കുററിക്കാട്ടു മേനവനു പാട്ടാട്ടുദേവസ്വംവക അ

ൻഭവമാകുന്നു എന്നും മററും പാൎയ്യാട്ടു ഇപ്പോൾ മൂപ്പായിരിക്കുന്ന ചുവരൻ ചുപരൻ എന്നും ചുവരൻ നാരായണൻ എന്നും സ്ഥാനപ്പേരുള്ള പരമീശ്വരൻ നമ്പൂരിപ്പാട്ടും, അതുപോലെ കരക്കാരു മുതലായ ആളുകളും സമീപം ഉള്ള യോഗ്യന്മാരും എഴുതിവച്ചു വിവരം എഴുതി അയച്ചു. ൧൦൩൯-ാമാണ്ടു കററിക്കാട്ടുവീട്ടിലേക്കു തിരുമുഖത്തിനു നീട്ടു കൊടുത്തിരിക്കുന്നു.

... ... ... ... ...
. ... ... ... ... ... ”

ശങ്കുണ്ണിമേനവൻ തിരുവനന്തപുരത്തു ഹജൂരിൽ ജോലിയായിരിക്കുമ്പോൾ പെരുന്താന്നിയിൽ ഒരു സ്ഥലം വാങ്ങി അവിടെ ഒരു വീടുപണിയിച്ചു താമസിച്ചിരുന്നു. എന്നാൽ ചേൎത്തല ഡിവിഷൻ പേഷ്കാരായ സമയം തിരുവനന്തപുരത്തെ വീടുകൊണ്ടു ഉപയോഗമില്ലെന്നു കണ്ടു അതിനെ വില്ക്കുന്നതിനു വേണ്ട ഏൎപ്പാടുകൾ ചെയ്തു. ഇതു ഫെ്‌റസരോരി കമ്മീഷണർ മുഖാന്തിരമായിരുന്നു. ഇതിനെ സംബന്ധിച്ചു ചില എഴുത്തുകുത്തുകളുടെ പകൎപ്പു താഴെ ചേൎക്കുന്നു:—

ശ്രീ

അവിടത്തെ വൎത്തമാനങ്ങൾക്കു ഇയ്യിടെ ഒന്നും എഴുതിവന്നു കാണുന്നില്ല. നവരാത്രിക്കോ, ഉത്സവത്തിനോ വരുമായിരിക്കുമെന്നു വിചാരിച്ചിരുന്നു. അതിനു ഇയ്യാണ്ടിൽ ഒരുരാതന്നെ വരികയുണ്ടായില്ല. ഇയ്യിടെ എഴുതത്തക്കതായ വിശേഷം ഒന്നുമില്ല. തി

ത്രമേന്നിക്കു സൌഖ്യമായി എഴുന്നെള്ളിയിരിക്കുന്നു. മററുള്ളവക്കും ക്ഷേമംതന്നെ. തങ്ങളുടെ ക്ഷേമാദികൾ താമസിയാതെ എഴുതിവന്നു കാണ്മാൻ അനുഗ്രഹിക്കുന്നു. വിശേഷിച്ചും പെരുന്താന്നിയിൽ വീട്ടിന്നു ൪൦൦൦ രൂപാ കിട്ടിയാൽ വിലയ്ക്കു കൊടുക്കാൻ മനസ്സായിരിക്കുന്നു എന്നു മുമ്പെ പറഞ്ഞിട്ടുണ്ടായിരുന്നുവല്ലോ. അന്വേഷിച്ചതിൽ അതിന്നു തക്കതായി ആരും ഏറെപ്പെടുന്നവിധം കാണുന്നില്ല. അതിനാൽ പണ്ടാരവകക്കു തന്നെ വാങ്ങിക്കുന്നതിന്നു യത്നം ചെയ്തുനോക്കാമെന്നു ആലോചിക്കുന്നു.........
......എന്നാൽ വിലയുടെയും മററും നിശ്ചയമറിഞ്ഞു യത്നം ചെയ്യേണ്ടുന്നതായിരിക്കുന്നു. അതിന്റെ വിവരവും താമസ്യാതെ എഴുതി വരുന്നതായിരിക്കമല്ലൊ ?

ഫൌസ്ദാരി കമീഷണർ കൃഷ്ണരായർ (ഒപ്പ്)

ഇതിന്നു മറുപടിയായി ശങ്കുണ്ണിമേനവൻ ഇപ്രകാരം എഴുതി അയച്ചു:—

ശ്രീ

.

ദയവു ചെയ്തു ൧൦-ാംനു- എഴുതിയ എഴുത്തു ഇപ്പോൾ കിട്ടി വിവരം അറിഞ്ഞു. ഇയ്യിടെ എഴുത്തുകൾ അയക്കാത്തതു ഓരോവകയായി മനസ്സിന്നുള്ള സുഖക്കേടു നിമിത്തം ആകുന്നു. എഴുത്തു അയക്കുമ്പോൾ ആ വകകൾ ചിലതു പ്രസ്താവിക്കാതെ കഴികയില്ല അപ്പോൾ അതു ആവലാധിപോലെ

യും ആകും. അതൊക്കയും വിചാരിച്ച് കഴിയുന്നെടത്തോളവും ഒതുങ്ങിയിരിക്കുന്നതാകുന്നു............ പെരുന്താന്നിവീട്ടിന്റെ വിവരം അവിടെ നല്ലപോലെ അറിയുന്നതുകൊണ്ടു പ്രത്യേകമായി എഴുതി തിരിയപ്പെടുത്തേണ്ടതില്ലെന്നു വിചാരിക്കുന്നു. മുപ്പത്തിമൂവായിരത്തിൽ ചില്വാനം പണം വീട്ടുപണിക്കു ചിലവായിട്ടുണ്ടു. ആയിരം തല രൂപാ കൊച്ചുകൃഷ്ണപിള്ളക്കു കൊടുത്താകുന്നു പുരയിടം എഴുതിവാങ്ങിച്ചതു്. ആധാരത്തിൽ അർത്ഥം നന്നാ കുറവുമാണ്. അതിനു പുറമെ വിചാരിപ്പുകാരക്കു നൂറു രൂപാകൊടുത്തു ഒരു പുരയിടം കൂടെ വാങ്ങി ചേർത്തിട്ടുണ്ടു. മറവും കിണറും കുളവും പിന്നീടു പണിചെയ്യിച്ചിട്ടുള്ളതും ആകുന്നു- ൨൦൦൦ രൂപാക്കു മുമ്പിൽ ചിലരു ചോദിച്ചിട്ടും ഉണ്ടായിരുന്നു. എന്നാൽ ഇപ്പോൾ എഴുത്തിൽ പറയുന്നതുപോലെ ഉള്ള വഴിക്കു ഞാൻ ഒന്നും പറയുന്നില്ല. ആ വകക്കായി കൊടുക്കുന്നതു പൂർണ്ണ സമ്മതവും സന്തോഷവുമാണ്. വില അവിടെ നിശ്ചയിക്കുന്നതുപോലെ സമ്മതമാണ്. അതിലേക്കു ഇനി ഇങ്ങോട്ടു ഒന്നും ചോദിക്കേണ്ടുതില്ല. എപ്പോൾ ആരുടെ വശം ഏല്പിച്ചുകൊടുക്കേണമെന്നു എഴുതിവന്നാൽ അങ്ങിനെ തൽക്ഷണം ചെയ്യാം. തിരുമേനി സൌഖ്യത്തിനും മറ്റും എഴുതിവന്നു കാണ്മാൻ അപേക്ഷിക്കുന്നു."

പിന്നെയും ഇതിനെപ്പറ്റി ഒന്നുരണ്ടു എഴുത്തു അങ്ങോട്ടും ഇങ്ങോട്ടും അയച്ചതിന്റെ ശേഷം ഈ വീടും പുരയിടവും ൩൫൦൦ രൂപായ്ക്കു തിരുമേനിതന്നെ

വിലയ്ക്കുവാങ്ങാൻ തീർച്ചയാക്കി. ഉടൻതന്നെ മുൻ ആധാരങ്ങളും മുതലായതെല്ലാം വരുത്തി ശങ്കുണ്ണിമേനവന്റെ സഹോദരനായ കഞ്ഞൻമേനവന്റെ സമ്മതപത്രവും വാങ്ങി ഈ സ്ഥലവും വീടും നാഗർകോവിൽ അമ്മവീട്ടിലേക്കായി തിരുമനസ്സുകൊണ്ടു വിലയ്ക്കു കൊടുപ്പിച്ചു. ശങ്കുണ്ണിമേനവന്റെ പുത്രന്മാരിൽ ഒടുക്കലത്തെ ആളായ മിസ്റ്റർ കെ. പി. പത്മനാഭമേനോൻ ബി. എ. ബി. എൽ. എം. ആർ. എ. എസ്സ്. ജനിച്ചതു ഈ കാലുപറമ്പിൽ വീട്ടിൽ ആയിരുന്നു.

ശ്രീ. ൧൦൩൬-ൽ ശങ്കുണ്ണിമേനവൻ റസിഡൻറു മാൾട്ബി ദൊരയുടെ അടുക്കൽ ശമ്പള കൂടുതലിനെപ്പററി ഒരു പരാതി ബോധിപ്പിച്ചതായി മുമ്പു പ്രസ്താപിച്ചിട്ടുണ്ടല്ലോ. അതു കിട്ടിയ ഉടൻ വേണ്ട നടപടി നടത്തിയെങ്കിലും ശമ്പള കൂടുതൽ കിട്ടിയില്ല. എന്നാൽ ൧൦൩൮-ൽ റസിഡൻറു ഫിഷർ ദൊരയുടെ അടുക്കൽ വീണ്ടും തന്റെ സങ്കടത്തെ ബോധിപ്പിച്ചു. അദ്ദേഹം ഇതിനെ സംബന്ധിച്ചു ൧൦൩൯ മാർച്ച് ൩൧-ാംനു ദിവാൻജിക്കു ഇപ്രകാരം എഴുതി:—

To

The Dewan of Travancore.

Sir,

The Dewan Peishcar P· Shungunny Menon has brought to my notice an address to the

Resident, 14th December 1861, enumerating his services, and prayed that the Resident would recommend his promotion and that the pay (Rs 400 per mensem) for Dewan Peishcar should be granted to him. On the 23rd of that month the Dewan Peishcar in charge informed the Resident that His Highness the Rajah has been pleased to appoint P. Shungunny Menon as acting Dewan Peishcar on a salary of Rs. 350 per mensem stating at the same time that His Highness had since understood that the Resident concurred in His Highness' wishes and therefore hoped the arrangement would prove satisfactory to him.

2. As it does not appear that further correspondence on this subject took place, it is presumed that in consequence of the information conveyed in the letter of the Dewan Peishcar in charge the Resident took no further steps to bring the request of P. Shungunny Menon to the notice of the sircar.

3. Two years have since elapsed and in the meantime Shungunny Menon has received his appointment as full Dewan Peishcar but without any increase of pay.

4. This fact seems to show, what I believe to be the case, that Shungunny Menon's administration of the Northern Division has continued to be satisfactory and as he is an

old faithful servant of the State the boon soliciting an increase of pay to the extent of Rs. 50 per mensem does not appear to be undeserving of the favourable notice of His Highness the Raja and I therefore request that you will have the goodness to submit this opinion for His Highness' consideration.

(Signed) W. Fisher,
Resident,

3rd March 1864.
Cottayam.

ഈ എഴുത്തുകിട്ടിയ ഉടൻ ദിവാൻജി മേനവന്റെ ശമ്പള കൂട്ടത്തലിനെപ്പററി ഗൌനിക്കയും താമസിയാതെ കൂട്ടതൽ കൊടുക്കുന്നതാണെന്നു റസിഡന്റിൻ മറുപടികൊടുക്കയും ചെയ്തു ഈ മറുപടി കിട്ടിയ ഉടൻ റസിഡണ്ടു മേനവനു ഇപ്രകാരം ഒരു മെമ്മോ അയച്ചു:—

No. 512.

Resident's Office,
Cochin, 31st March 1864.

MEMO.

The Dewan Peishcar P. Shungunny Menon is informed in reply to his communication dated 14th December 1863, that the Resident

learns from a report from the Dewan of Travancore that His Highness The Rajah has been pleased to grant him (the Dewan Peishcar) the increase of salary solicited.

(Sd.) Resident.

To

P. Shungunny Menon,
Dewan Peishcar,
Northern Division, Shertally.

൧൦൩൮ ഇടവം ൩൦-ാംനു- ശങ്കുണ്ണിമേനവനെ പേഷ്കാർഉദ്യോഗത്തിൽ സ്ഥിരപ്പെടുത്തി എങ്കിലും ശമ്പളം ൪൦൦ രൂപായും അനുവദിച്ചുകൊടുത്തില്ല. ഈ സങ്കടത്തിനാലാണു് വീണ്ടും റസിഡണ്ടു ഫിഷർധ്വാരയുടെ അടുക്കൽ ൧൦൩൯-ൽ പരാതികൊടുത്തതു്. ഈ സംഗതിയെപ്പററി തിരുമനസ്സിലേക്കു ഒരു സങ്കടം കൊടുക്കണമെന്നു നിശ്ചയിച്ചു് ഇപ്രകാരം മഹാരാജാവുതിരുമനസ്സിലേക്കു എഴുതി അയച്ചു:—

"തിരുമനസ്സറിക്കുന്നതിന്

അടിയനെ ൨൦൦ രൂപാ ശമ്പളംവച്ചു് ഡിപ്ടി പേഷ്കാരായിട്ടു ൧൦൩൩- മാണ്ടു ആനിമാസത്തിൽ കല്പിച്ചു ആക്കി, പത്മനാഭപുരം ഡിവിഷൻകാര്യം വിചാരിക്കാനായിട്ടു നിയമിച്ചയച്ചു. ൧൦൩൭-മാണ്ടു തുലാമാസംവരെ അവിടെയും പിന്നീടു കൊല്ലം ഡിവിഷനിൽ ആക്കി അവിടെയും ഇരുന്നു സർക്കാർ കാര്യങ്ങൾ ഭക്തിവിശ്വാസത്തോടുകൂടിയും ആവലാതികൂടാതെയും നോക്കിവന്നു. ആണ്ടുതോറും കൂടുതലായിട്ടു മുതൽ എടുക്കുകയും, കവച്ചു മുതലായ

ദുഷ്കൃത്യങ്ങൾക്കു അമൎച്ച് വരുത്തുകയും ചെയ്യുതിൽ വച്ചു തിരുവുള്ളമുണ്ടായി, ൧൦൩൭-ാമാണ്ടു വൃശ്ചിക മാസം മുതൽ ശമ്പളത്തിൽ ൫൦ രൂപാകൂടി കൂട്ടിത്തന്നു. പിന്നീട ൧൦൩൯-ാമാണ്ടു മുതൽ ചേൎത്തല ഡിവിഷനിൽ കാൎയ്യം വിചാരിപ്പാൻ കല്പനയായി നിയമിക്കുകയും അവിടെയും മേൽപ്രകാരം ചൊടിപ്പായി കാൎയ്യം വിചാരിച്ചുവന്നതിൽവച്ചു വീണ്ടും തിരുവുള്ളം തോന്നി ൨൫ രൂപാകൂടി ശമ്പളത്തിൽ കൂട്ടി തന്നു് ൩൫൦ രൂപാ ശമ്പളത്തിൽ ഡിപ്ടി പേഷ്കാരായിട്ടിരുന്നു കാൎയ്യം വിചാരിച്ചു വരുന്ന സംഗതിയിങ്കൽ ആയാണ്ടു ധനുമാസത്തിൽ ആക്ടിംഗ് ദിവാൻ പേഷ്കാരായിട്ടും, ൧൦൩൮-മാണ്ടു ഇടവമാസത്തിൽ ദിവാൻ പേഷ്കാരായും കല്പിച്ചു. നീട്ടുതന്നു ആക്കി നടന്നുവരുന്നതും, അടിയൻ പഴയ ജീവനക്കാരനും വല്ലതായിട്ടുള്ള ഡിവിഷനിൽ ഇരുന്നു യാതൊരു വീഴ്ചയും കൂടാതെ ആണ്ടുതോറും കൂടുതലായി മുതൽ വരുവാൎത്തക്കവിധത്തിൽ വേലനോക്കി മേലാവിലെ തൃപ്തിയും കുടികളുടെ സമ്മതവും വരുത്തി നടന്നുവരുന്നതു് റിക്കാർട്ടുകളാൽ സാക്ഷിപ്പെട്ടിരിക്കുന്നതും, പത്മനാഭപുരം, തിരുവനന്തപുരം ഈ രണ്ടു ഡിവിഷനിൽ ഇരിക്കുന്ന ദിവാൻ പേഷ്കാരന്മാൎക്കു ഒപ്പം അടിയനും ശമ്പളം കല്പിച്ചു തരിയിക്കേണ്ടതിനു പലതവണയും ഹജൂരിൽബോധിപ്പിച്ചിരുന്നതിനു ഇതേവരെ തീൎച്ച് വന്നിട്ടില്ലാത്തതാകകൊണ്ടു തിരുവുള്ളമുണ്ടായി അടിയനു മേൽപ്രകാരമുള്ള ശമ്പളം കല്പിച്ചു തന്നു രക്ഷിച്ചുകൊള്ളുമാറാകണം.

൨൮-൩-൧൦൩൩. ശങ്കുണ്ണിമേനോൻ (ഒപ്പ്)

ഇതിന്റെ എല്ലാം ഫലമായി ശങ്കുണ്ണിമേനവനു ൫൦ രൂപാ ശമ്പളക്കൂടുതൽ കിട്ടി. ഈ കൂടുതൽ അനുവദിച്ചു ഉടനെ കൊട്ടാരം പൌസദാരി കമ്മിഷണർ കൃഷ്ണരായർ മേനവനു ഇങ്ങനെ ഒരു എഴുത്തു അയച്ചു:—

ശ്രീ

“൧൮-ാം നു കൊടുത്തയച്ച എഴുത്തും തിരുമനസ്സറിയിക്കുന്നതിനുള്ള കടലാസ്സും വന്നു ചേർന്നു. തിരുമനസ്സറിയിപ്പാനുള്ള കടലാസ്സു ഉടനെ തൃക്കയ്യിൽ കൊടുത്തു. എനിക്കു എഴുതീട്ടുള്ള എഴുത്തിലെ വിവരങ്ങളും അറിയിച്ചു. മീനമാസം ൧-ാം നു മുതൽക്കു ൫൦ രൂപാ വീതം ശമ്പളം കൂട്ടി തരുന്നതിനു ഹജൂരിലേക്കു സാധനം എഴുതണമെന്നു കല്പന വന്നിരിക്കകൊണ്ടു, ഈ സന്തോഷവർത്തമാനം അറിവാനായി എഴുതിയിരിക്കുന്നു.

പൌസദാർ കമ്മിഷണർ കൃഷ്ണരായർ (ഒപ്പ്)

൧൦൩൯-മാണ്ടു കുംഭമാസം ൨൯-ാം നു-”

ഇപ്രകാരം ശങ്കുണ്ണിമേനവന്റെ ശമ്പളം നാനൂറു രൂപാ ആയി.

പൂഞ്ഞാററുരാജാവും, തിരുവിതാംകൂർ ഗവർമ്മെണ്ടുമായി വളരെക്കാലമായി അഞ്ചിനാട്ടുമലകളുടെ ഉടമസ്ഥാവകാശം സംബന്ധിച്ചു ഒരു തക്കം നടന്നു വന്നിരുന്നു. ഈ അവകാശതക്കം സംബന്ധിച്ചു കേ

സ് ഒരു മാതിരി അവസാനിപ്പിക്കണം എന്നു നിശ്ചയിച്ച് ഗവൎമ്മെണ്ടിൽ നിന്നു ൧൦൩൯-ൽ ഒരു കമ്മിഷൻ ഏൎപ്പെടുത്തി. അതിലെ മെമ്പറന്മാർ, പേഷ്കാർ ശങ്കുണ്ണിമേനവൻ, പേഷ്കാർ രാമരായർ, വനം വക കൺസർവേറററർ കോലപ്പ്സായ്പു ഇവർ ആയിരുന്നു. അഞ്ചിനാട്ടു എന്ന പ്രദേശം പൂഞ്ഞാററു എടവകയിൽ ചേൎന്നതാണെന്നും ഈ സ്ഥലത്തു ഗവൎമ്മെണ്ടിലേക്കു യാതൊരു അവകാശവുമില്ലെന്നും മററുമായിരുന്നു പൂഞ്ഞാററു രാജാവിന്റെ തൎക്കം. കമ്മിഷൻവന്നു സ്ഥലം പരിശോധിച്ചു റിക്കാർട്ടുകൾ എല്ലാം നോക്കിയശേഷം അവരുടെ റിപ്പോർട്ടു ഗവൎമ്മെണ്ടിലേക്കു അയച്ചു. അതിൽ ശങ്കുണ്ണിമേനവന്റെ അഭിപ്രായവും കോലപ്പസായ്പിന്റെ അഭിപ്രായവും വ്യത്യസ്തമായിരുന്നു. അഞ്ചിനാട്ടു സൎക്കാർ വകയാണെന്നും ശരിയായ വിധത്തിൽ കരം കൊടുത്തുകൊള്ളാം എന്നുള്ള കരാറിൻപേരിൽ പൂഞ്ഞാററു രാജാവിനു പഴയകാലത്തു വിട്ടുകൊടുത്തിട്ടുള്ളതാണെന്നും, സൎക്കാർ അനുവാദം കൂടാതെ ആ സ്ഥലം അന്യാധീനപ്പെടുത്തുവാൻ പൂഞ്ഞാററു രാജാവിനു അവകാശമില്ലെന്നും മററുമായിരുന്നു മേനവന്റെ അഭിപ്രായം റിപ്പോർട്ടിൽ എഴുതിയിരുന്നതു്. കോലപ്പസായ്പു പൂഞ്ഞാററു രാജാവിന്റെ ഭാഗത്തുക്കു ഗുണമായി റിപ്പോർട്ടെഴുതി. എന്നാൽ ഒടുക്കം കേസ്സ് രാജിപ്പെട്ടുതീൎക്കാം എന്നു തീരുമാനിച്ചു. മഹാരാജാവിനും വേഗത്തിൽ രാജിയായിത്തീരണമെന്നായിരുന്നു അഭിപ്രായം. ഇ

തിൎന്ന സംബന്ധിച്ച ശങ്കുണ്ണിമേനവന കല്പിച്ച ഈ പ്രകാരം ഒരു എഴുത്തയച്ചു:—

14th Dec. 1863.

My dear Peishcar,

The Dewan has represented to me that the committee has given their opinion against the Poonjat Chief's claims but that you had once given the Dewan to understand that an arrangement could be effected with that Chief by which he also would be satisfied. If by giving the Poonjat chief an additional pension or by giving him a certain sum of money he could be satisfied and be induced to write to the effect that he gives up all claims to forest lands any settlement that the Peishcar may make n confirmity with the views of the committee will be doubly secure. I have therefore directed the Dewan to write to you on the subject of effecting some such compromise. If your endeavours to effect the object in view prove speedily and completely successful I need hardly say that it will highly be gratifying to me. You will be glad to hear that we are all well and the Murajapam feast is going on satisfactorily. Hoping you are getting on well.

I remain,
Yours truly,
(Sd.) Rama Varma.

എന്നാൽ ഈഴവഴക്ക വളരെക്കാലം തീരാതെ കിടന്നു. ഒടുക്കം പൂഞ്ഞാററു രാജാവു അഞ്ചിനാടു മലകളെ ഗവമ്മെണ്ടിലേക്ക വിട്ടുകൊടുക്കയും അതിനു പകരം ഗവമ്മെണ്ടിൽ നിന്നും ഏതാനും രൂപാ പൂഞ്ഞാററിലേക്ക കൊടുക്കയും ചെയ്തു.

ചേത്തല ഡിവിഷനിൽ അങ്ങുമിങ്ങും മോഷണം, തീവെട്ടിക്കൊള്ള മുതലായതു നടന്നു വന്നിരുന്നു എന്നും, അതിനു പരിഹാരങ്ങൾ എല്ലാം മേനവൻ ചെയ്തു വന്നിരുന്നു എന്നും മുമ്പു പ്രസ്താവിച്ചുവല്ലൊ! ഇവയിൽ ചിലതിന്റെ വിവരം താഴെ ചേക്കുന്നു.

൧൦൩൭-ൽ തെക്കേടത്തു തമ്പാന്റെ ഭവനത്തിൽ കൊച്ചിക്കാർ ചിലർ കൂടിവന്നു തീവെട്ടിക്കൊള്ള നടത്തി. ഇവരെ കൊച്ചി ദിവാൻജിയുടെ സഹായത്തോടുംകൂടി പിടിപ്പിച്ചു വരുത്തി മുക്കാലിയിൽ കെട്ടി അടിക്കയും, ൧൪ കൊല്ലം വീതം തടവു ശിക്ഷ കൊടുപ്പിക്കയും ചെയ്തു.

൧൦൩൮-ൽ മുട്ടാററു ഒരു മാപ്പിളയുടെ ഗൃഹത്തിൽ വരാപ്പുഴക്കാരായ ഏതാനും മാപ്പിളമാർ കടന്നു ചെന്നു തീവട്ടിക്കൊള്ള നടത്തി. ഇതു തെളിയിച്ചു കുററക്കാരായ മാപ്പിളമാരെയും, അവരുടെ സഹായികളായിരുന്ന ഏതാനും ജോനകരെയും ഈഴവരെയും പിടിപ്പിച്ചുവരുത്തി കഠിനമായി ശിക്ഷിപ്പിക്കയും ചെയ്തു.

൧൦൪൧-ൽ മൂവാററുപുഴ ഒരു നംപൂരിയുടെ ഗൃഹത്തിൽ നടന്ന തീവട്ടിക്കൊള്ളയും തെളിവിൽ വരുത്തി കൊള്ളക്കാരെ ശിക്ഷിപ്പിച്ചു.

൧൦൪൪-ൽ വെച്ചൂർ അനന്തകൃഷ്ണയ്യരുടെ മഠത്തിൽ കൊച്ചിയിലെ ഏതാനും പേരും വരാപ്പുഴ ഏതാനും ആളുകളും കൂടി ഒരു ദീവട്ടിക്കൊള്ള നടത്തി. ഇതു തെളിവിൽ വരുത്തുന്നതിനു ശങ്കുണ്ണിമേനവനു കുറെ അധികം സാഹസം ചെയ്യേണ്ടിവന്നു. എന്നാൽ അതും ഒടുവിൽ ഫലവത്തായി. ഇതിലെ കുററക്കാരെയെല്ലാം ൧൪, ൧൦, ൭—കൊല്ലം വീതം തടവുശിക്ഷ വിധിപ്പിക്കയും, ഓരോരുത്തക്കും ൩൬-ം ൨൪-ം അടി വീതം കൊടുപ്പിക്കയും ചെയ്തു.

പിന്നീടു കോട്ടയത്തു ഒരു ക്ഷേത്രത്തിൽ കൊടുങ്ങല്ലൂർക്കാർ മാപ്പിളമാർ ഏതാനും പേർ ചേർന്നു ഒരു ദീവെട്ടിക്കൊള്ള നടത്തി. ഇതും തെളിയിച്ചു കൊള്ളക്കാരെ കഠിനമായി ശിക്ഷിപ്പിച്ചു. ഇങ്ങനെ നാലഞ്ചു കേസ്സ് ശിക്ഷയിൽ വരുത്തിയപ്പോൾ കൊള്ളക്കാർ എല്ലാം ഭയന്നു വശാകയും ശങ്കുണ്ണിമേനവൻ പേഷ്കാരുടെ ഡിവിഷനിൽ ദീവട്ടിക്കൊള്ള നിന്നുപോകയും ചെയ്തു.

ഇതുപോലെ തന്നെ വേമ്പനാട്ടു കായലിൽ നടന്നിരുന്ന പിടിച്ചുപറി മുതലായ അക്രമങ്ങൾ നിറുത്തി. വേമ്പനാട്ടുകായലിൽ ഈവക അക്രമങ്ങൾ നടത്തി വന്നിരുന്നതു ഇമ്പയിൽ കുറുപ്പിന്റെയും മാടത്താനിയുടെയും വേലക്കാരായ പറയന്മാരായിരുന്നു. ഇവർ നടത്തിവന്ന അക്രമങ്ങൾ ഒരു വിധത്തിലും തെളിഞ്ഞു വന്നും ഇല്ല. അങ്ങിനെ ഇരിക്കെ ഒരിക്കൽ മീനച്ചൽകാരൻ ഒരു നസ്രാണിമാപ്പിള ആലപ്പുഴ പോയി ചരക്കു വിററവക ഏതാനും രൂപായും, ഉ

രുപ്പടികളും കൊണ്ടു വള്ളത്തിൽ തിരിച്ചുപോക
മ്പോൾ കുമരകത്തു പടിഞ്ഞാറെ വശം മുത്തന്റെ
കോണ് എന്നു പേർ പറയുന്ന കായലിൽ വച്ചു
വള്ളത്തിൽ കള്ളന്മാർ കയറി ആ മാപ്പിളയെ അ
ടിച്ചു മുറിവേൽപ്പിച്ചു അവന്റെ കയ്യിലുണ്ടായിരുന്ന
മുതലുകളെല്ലാം പിടിച്ചു പറിച്ചു. ഈ വൎത്തമാനം
അന്നത്തെ ഏതൊ ഒരു വൎത്തമാനപത്രത്തിൽ പേ
ഷ്കാർ വായിച്ചു. ഉടനെ തന്നെ ആ കേസ് അ
ന്വേഷിക്കാൻ തുടങ്ങി. എത്രയും ശ്രദ്ധമായി സം
ഗതികൾ അന്വേഷിച്ചു ഏകദേശം മൂന്നു മാസത്തി
നകം പുള്ളികളെ പിടിച്ചു തൊണ്ടി സാമാനങ്ങളും
എടുപ്പിച്ചു. പിന്നീടു ഉടമസ്ഥനെ ആളയച്ചു വരുത്തി
മുതലുകൾ എല്ലാം അയാളെ ഏല്പിച്ചു. ഈ കു
റ്റക്കാരെ കൃത്യം നടന്ന സ്ഥലത്തു കൊണ്ടുപോയി
അവിടെ വച്ചു തന്നെ നൂറു അടി വീതം അടിക്ക
യും, ൧൦ കൊല്ലത്തേക്കു കഠിനതടവു ശിക്ഷ കൊടു
പ്പിക്കയും ചെയ്തു. ഈ വിചാരണയിൽ അവർ ചെ
യ്തതായ മറ്റനേകം കുറ്റങ്ങളും തെളിവിൽ വന്നു.
ഈ പറയന്മാരുടെ യജമാനന്മാരെയും വരുത്തി ശ
ങ്കുണ്ണിമേനവൻ വളരെ താക്കീതു ചെയ്കയും, വേണ്ടു
പോലെ ഗുണദോഷിക്കയും ചെയ്തു. വേമ്പനാട്ടുകാ
യലിലെ പിടിച്ചുപറി മുതലായ അക്രമങ്ങൾക്കു താൻ
തന്നെ അനുഭവസ്ഥനെന്നു ശങ്കുണ്ണിമേനവന്റെ ആ
ദ്യകാലത്തെ ഡയറിയിൽ നിന്നു അറിയാമല്ലൊ. ഉ
പ്പു കുത്തകക്കു ശ്രമിച്ചിരുന്ന കാലത്തു ആലപ്പുഴ നി
ന്നു കോട്ടയത്തേക്കു പോകുന്ന വഴി ഈ കായലിൽ

വച്ച കള്ളന്മാർ അദ്ദേഹത്തിന്റെ നേരെ വന്ന അക്രമത്തിന്ന ചെറുമ്പട്ടയും അവരെ വെടിവെച്ച അദ്ദേഹം ഓടിച്ചതും മററും അദ്ദേഹത്തിന്റെ ആ ഡയറിയിൽ കാണുന്നു.

പിന്നീട തിരുവാപ്പിൽ വച്ച ഒരു പിടിച്ചുപറി നടന്നു. കുംഭകോണത്തുകാരനായ ഒരു പാശികളിക്കാരൻ ചെട്ടി തിരുവാപ്പിൽ ചെന്നു പാശി കളിച്ച അവിടത്തുകാരായ ഏതാനും ബ്രാഹ്മണരുടെ ആഭരണങ്ങളും, ൭൦ പവനും ജയിച്ച കിട്ടിയ മററു സാധനങ്ങളും കൊണ്ടു വയ്ക്കത്തേക്ക പോയി. പോകും വഴി ഏതാനും പേർ അവന്റെ വള്ളത്തിൽ ചെന്നു മുതലുകൾ എല്ലാം പിടിച്ചെടുത്തു ചെട്ടിയെ നല്ലവണ്ണം ഉപദ്രവിച്ചു. ഈ കേസ് തെളിവിൽ കൊണ്ടുവരാൻ വളരെ പ്രയാസപ്പെട്ടു എങ്കിലും വളരെ നാളത്തെ ശ്രമം കൊണ്ടു ശങ്കുണ്ണിമേനവൻ ഈ കേസു തെളിയിച്ചു കുററക്കാരെ നല്ലവണ്ണം ശിക്ഷിപ്പിച്ചു. ഇതോടുകൂടി കായലിൽ നടന്നു കൊണ്ടിരുന്ന മോഷണം, പിടിച്ചുപറി മുതലായവ നിന്നുപോയി എന്നു തന്നെ പറയാം.

മേനവൻ വെച്ചൂർ കേസ് തെളിയിച്ചതിനെപ്പററി വളരെ സന്തോഷിച്ചും ശ്ലാഘിച്ചും ദിവാൻജി ൧൦൪൨-ാമാണ്ടത്തെ രാജ്യഭരണ റിപ്പോർട്ടിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

"....   ...   ....The most serious gang robbery was one committed at Vetchoor in Yethumanoor district, the property represented to have been carried off being Rs. 23,000. The